


# മലങ്കരസഭ

## ദ്വൈവാരിക്കം



പ. പിതാവായ മാർ ഗ്രീഗോറിയോസേ, ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമേ.

പുസ്തകം 24 1970 ഒക്ടോബർ 1, 15 ലക്കം 19, 20

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ–കല്പന

നമ്പർ 201/70

മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷൻ പ്രസിഡണ്ടും മലങ്കര മെത്രാപ്പോലീത്തായും ആയ
മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ

നമ്മുടെ ............ പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വ്.

പ്രിയരെ,

നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷന്റെ ഒരു യോഗം, 1970 ഡിസംബർ 31–ാം തീയതി വ്യാഴാഴ്ച പകൽ ഒരു മണിക്ക് താഴെ പറയുന്ന വിഷയങ്ങളെപ്പററി ആലോചിച്ചു നിശ്ചയം ചെയ്യുന്നതിന് കോട്ടയം എം. ഡി. സിമ്മനാരി അങ്കണത്തിൽവച്ചു കൂടുവാൻ തീരുമാനിച്ചിരിക്കുന്നു.

ആലോചനാവിഷയങ്ങൾ:– 1. കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലിത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക.

2. 1965 ഡിസംബർ 28–ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ യോഗ നിശ്ചയപ്രകാരം അസ്സോസ്യേഷൻ മാനേജിങ്ങ്കമ്മററി അംഗങ്ങളായി അസ്സോസ്യേഷൻ തെരഞ്ഞെടുക്കേണ്ട എൺപത്താറു പേരെ തെരഞ്ഞെടുക്കുക.

പ്രസ്തുത അസ്സോസ്യേഷൻ യോഗത്തിൽ ഹാജരായി ആ പള്ളിഇടവകയെ പ്രതിനിധീകരിച്ച് മേൽവിവരിച്ചിട്ടുള്ള വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പറയുന്നതിനും വോട്ടു ചെയ്യുന്നതിനും ആയി ഒരു പട്ടക്കാരനെയും രണ്ട് അയ്മേനികളെയും സഭാ ഭരണഘടന 12–ാം വകുപ്പ് അനുസരിച്ച് പള്ളി ഇടവകയോഗം കൂടി പ്രതിപുരുഷന്മാരായി തെരഞ്ഞെടുത്ത് ഇതോടുകൂടി അയയ്ക്കുന്ന ഫാറത്തിലുള്ള അധികാരപത്രസഹിതം പള്ളിച്ചെലവിൽ അയയ്ക്കണം.

പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്ത വിവരം അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പുഫാറവും

---

## വിശേഷദിവസങ്ങൾ

### 1970 നവംബർ

1. ഞാ. കൂദോശ് ഇത്തോ ഞായറാഴ്ച, സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും, സകല സഹദേന്മാരുടെയും സഹദാസ്ത്രീകളുടെയും ഓർമ്മ.

2. തി. വി. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പരുമല സിമ്മനാരി), കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ, (ആലുവാസിമ്മനാരി)

6. വെ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (ആലുവാ സിമ്മനാരി)

8. ഞാ. ഹൂദോസ് ഈത്തോ ഞായറാഴ്ച.

13. വെ. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ഓർമ്മ.

14. ശ. മാർ പീലിപ്പോസ് ശ്ലീഹായുടെ ഓമ്മ.

15. ഞാ. സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച.

21. ശ. ദൈവമാതാവിന്റെ ദൈവാലയ പ്രവേശനപ്പെരുന്നാൾ.

22. ഞാ. ദൈവമാതാവിനോടുള്ള വചനിപ്പിന്റെ ഞായറാഴ്ച.

25. ബു. കോട്ടയം സിമ്മനാരി സ്ഥാപകൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (കോട്ടയം പഴയ സിമ്മനാരി.)

28. ശ. മാർ യാക്കൂബ് ബുർദാനായുടെ ഓമ്മ.

29. ഞാ. ഏലിശ്ബായുടെ അടുക്കലേക്കുള്ള വി. ദൈവമാതാവിന്റെ യാത്രയുടെ ഞായറാഴ്ച, തീബേലിന്റെ മല്പാനായ മാർ യാക്കോബിന്റെ ഓർമ്മ.

30. തി. മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

## വിഷയവിവരം

# മലങ്കരസഭ

ദ്വൈവാരികം

| പുസ്തകം 24 | 1970 ഒക്ടോബർ 1, 15 | ലക്കം 19, 20 |
|---|---|---|


പത്രാധിപർ എഴുതുന്നു:–

## പരുമലപ്പെരുനാൾ

നവംബർ 1–ം, 2–ം തീയതികളിലാണല്ലൊ മലങ്കരയുടെ ഏക പ്രഖ്യാപിതപരിശുദ്ധനായ പരുമല തിരുമേനിയുടെ പെരുനാൾ. ഇതു നമ്മുടെ ദേശീയ പുണ്യദിനമാണ്. 'മലങ്കരസഭ'യുടെ അഭിമാനസ്തംഭമായ പരിശുദ്ധ പിതാവിൻെറ പെരുനാളാചരണം മലങ്കരസഭാംഗങ്ങളുടെ പ്രത്യേക അവകാശമാണ്. ഇന്നു കേരളത്തിലും ഭാരതത്തിൻെറ ഇതരഭാഗങ്ങളിലും തിരുമേനിയുടെ നാമത്തിൽ അനേകം പള്ളികൾ സ്ഥാപിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. പരുമലയിൽ തീർത്ഥാടകരായും മററും ജനസഹസ്രങ്ങൾ തടിച്ചുകൂടുന്നു. തിരുമേനിയുടെ മദ്ധ്യസ്ഥതമൂലം ലഭിച്ചിട്ടുള്ള അനുഗ്രഹത്തിൻെറ അനുഭൂതികൾ ജനഹൃദയങ്ങളിൽ വളരുകയാണ്; അതോടൊപ്പം കൂടുതലായ വാഴ്വുകൾക്കായുള്ള അഭിവാഞ്ഛയും. പെരുനാൾ ഭംഗിയായി കൊണ്ടാടിയാൽ എല്ലാമായി എന്നൊരു ധാരണ പലർക്കുമുണ്ട്. അതുപോലെ നേർച്ചകാഴ്ചകളർപ്പിച്ചാൽ കൃതജ്ഞതാ ചുമതലയും നിറവേററി എന്ന ഒരു ചാരിതാർത്ഥ്യവും. എന്നാൽ ഇവയിലുപരിയായ ചില കാര്യങ്ങളുണ്ട് എന്നതിനെപററി

ഇതോടൊന്നിച്ച് അയയ്ക്കുന്നു. ആ ഫാറം പൂരിപ്പിച്ച് അസ്സോസ്യേഷൻ സെക്രട്ടറിക്ക്, അസ്സോസ്യേഷൻ യോഗദിവസത്തിനു കുറഞ്ഞപക്ഷം ഏഴ് ആഴ്ച മുമ്പു കിട്ടത്തക്കവണ്ണം (കാതോലിക്കേററ് ആപ്പീസ്, കോട്ടയം–4 എന്ന വിലാസത്തിൽ) വികാരി അയച്ചുകൊടുക്കണം.

പ്രതിപുരുഷന്മാർ കോട്ടയം ബസ്സേലിയോസ് കോളജ് കെട്ടിടത്തിൽ യോഗദിവസം പകൽ ഒൻപതു മണി മുതൽ പന്ത്രണ്ടരമണി വരെയുള്ള സമയത്ത് ഹാജരായി അസ്സോസ്യേഷൻസെക്രട്ടറി പി. സി. ഏബ്രഹാമിനെ അധികാരപത്രം ഏല്പിക്കയും ഹാജർ പുസ്തകത്തിൽ ഒപ്പിടുകയും യോഗസ്ഥലത്തു പ്രവേശിക്കുന്നതിനുള്ള ബാഡ്ജുകൾ വാങ്ങിക്കൊള്ളുകയും യോഗസമയത്തിനു അര മണിക്കൂർ മുമ്പ് യോഗസ്ഥലത്ത് അവരവർക്കു നിശ്ചയിച്ചിട്ടുള്ള സ്ഥാനങ്ങളിൽ ഇരിക്കുകയും ചെയ്യേണ്ടതാകുന്നു. പ്രതിപുരുഷന്മാരെ തിരിച്ചറിയുന്നതിനു ആവശ്യം വന്നാൽ അതിലേക്കു വികാരിയോ മററു പട്ടക്കാരനോ നേരിട്ടു സ്ഥലത്തുവച്ച് സാക്ഷ്യം കൊടുക്കേണ്ടതാകുന്നു.

പ്രതിപുരുഷന്മാരുടെ സ്ഥാനസാധുത്വത്തെപററി പരാതി ഉണ്ടായാൽ അതു കേട്ടു തീരുമാനിക്കുന്നതിനു മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനും, പി.പി. ജോസഫ് കത്തനാർ, കെ. ചെറിയാൻ, കെ. കോരുത്, എം. ഏബ്രഹാം എന്നിവർ അംഗങ്ങളുമായി ഒരു ട്രിബൂണലിനെ അസോസേഷ്യൻ മാനേജിങ്ങ് കമ്മററിയുമായി ആലോചിച്ച് നാം നിയമിച്ചിരിക്കുന്നു. ട്രിബൂണൽ പരാതിവിചാരണയ്ക്കായി 1970 നവംബർ 26 മുതൽ 28 വരെ തീയതികളിൽ പകൽ 9 മണി മുതൽ 5 മണിവരെ കോട്ടയം ബസ്സേലിയോസ് കോളജ് കെട്ടിടത്തിൽ കൂടുന്നതാകുന്നു. ട്രിബൂണൽ ചെയ്യുന്ന തീരുമാനം അവസാന തീരുമാനമായിരിക്കും.

യോഗത്തിൽ ആദ്ധ്യക്ഷം വഹിക്കുന്നതിനോ, യോഗാരംഭത്തിനു ശേഷം യോഗം തുടർന്നു നടത്തിക്കൊണ്ടുപോകുന്നതിനോ, നടത്തുന്നതിനു നമ്മെ സഹായിക്കുന്നതിനോ വൈസ്പ്രസിഡണ്ടന്മാരിൽ ആരെയെങ്കിലും നിയോഗിക്കുന്നതിനു നമുക്കു സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാകുന്നു.

യോഗം സംബന്ധിച്ച ക്രമീകരണങ്ങളെയോ യോഗനടപടികളെയോ പററി നാം നേരിട്ടോ നമ്മുടെ ആപ്പീസ് മുഖാന്തിരമോ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ചു നടക്കേണ്ടതാകുന്നു.

അസോസേഷ്യൻയോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച നടപടിച്ചട്ടങ്ങൾ നാം നടപ്പിൽ വരുത്തിയിട്ടുള്ളതും, മേൽ വിവരിച്ചിട്ടുള്ള യോഗം കൂടുന്നതും തെരഞ്ഞെടുപ്പുകൾ നടത്തുന്നതും മററും ആ നടപടിച്ചട്ടങ്ങൾ അനുസരിച്ചായിരിക്കുന്നതും ആകുന്നു. ആ നടപടിച്ചട്ടങ്ങളുടെ ഒരു പ്രതി നമ്മുടെ മുദ്രവച്ച് ഇതോടൊന്നിച്ച് അയച്ചിരിക്കുന്നു.

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിൻെറയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ളീഹായുടെയും, ശേഷം സകല പരിശുദ്ധന്മാരുടെയും, ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ........... ഇത്യാദി.

1970 സെപ്ററംബർ 25–ാം തീയതി, കോട്ടയം കാതോലിക്കേററ് അരമനയിൽനിന്നു..

നാം ബോധവാന്മാരാകേണ്ടതാണ്. ആദിമകാലങ്ങളിൽ ജീവിച്ചിരുന്ന ക്രൈസ്തവതാപസശ്രേഷ്ഠന്മാരായ മാർ അന്തോനിയോസ്, മാർ ബസ്സേലിയോസ് മുതലായവരുടെ ശിഷ്യവൃന്ദം തങ്ങളുടെ ഗുരുക്കന്മാരുടെ കാലടികളെ പിന്തുടരുന്നതിൽ ദൃഢവ്രതരായിത്തീർന്നതിന്റെ ഫലമായിട്ടാണ് സഭയിൽ ദയറാപ്രസ്ഥാനം രൂപം കൊണ്ടതു്. അപ്രകാരം പുണ്യപിതാവായ പരുമല തിരുമേനിയുടെ മാതൃക സ്വീകരിച്ചു ജീവിതം നയിക്കുന്ന ഒരു ദയറാപ്രസ്ഥാനം പരുമലയിൽ രൂപം ധരിക്കണമെന്നു് ആ പിതാവിന്റെ വത്സലശിഷ്യനായ കാലം ചെയ്ത പ. കാതോലിക്കാ ബാവാ തിരുമേനി അഭിലഷിച്ചിരുന്നു. ഇതു പ്രായോഗികതയിൽ വരുന്നപക്ഷം അതു് സഭയ്ക്കു് ഒരു നേട്ടമായിരിക്കും.

പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അനേകർക്കു രോഗശാന്തിയും ഭൂതങ്ങളിൽനിന്നുള്ള വിടുതലും ലഭിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും 'നിങ്ങളുടെ കയ്യിൽ എന്തുണ്ടു്' എന്നു്, അഞ്ചപ്പംകൊണ്ടു് അയ്യായിരംപേരെ തൃപ്തിപ്പെടുത്തുന്നതിനു തൊട്ടുമുമ്പു് മനുഷ്യസഹകരണം കർത്താവു് ആവശ്യപ്പെട്ടപ്രകാരം കർതൃദാസനായ ഈ പരിശുദ്ധപിതാവും നമ്മോടു ചോദിക്കുന്നുണ്ടു് എന്നുള്ളതു നാം മനസ്സിലാക്കണം. പരുമലെ പരിശുദ്ധ പിതാവിന്റെ നാമത്തിൽ ഒരു ആശുപത്രിക്കുവേണ്ടിയുള്ള കെട്ടിടനിർമ്മാണം ആരംഭിച്ചിരിക്കയാണ്. എന്നാൽ ഒരു ആശുപത്രി പ്രാവർത്തികമാകണമെങ്കിൽ വമ്പിച്ച ഒരു സംഖ്യതന്നെ വേണ്ടിവരും. അതിൽ ഓരോ സഭാംഗവും ഹൃദയപൂർവ്വം സഹകരിക്കാൻ ബാദ്ധ്യസ്ഥനത്രേ. പരിശുദ്ധനിൽനിന്നു് അനുഗ്രഹങ്ങളും വാഴ്വുകളും നാം കാംക്ഷിക്കുന്നു. തിരുമേനി അനുവർത്തിച്ച ജീവകാരുണ്യപ്രവർത്തനത്തിലും ഫലപ്രദമായി സഹകരിക്കുന്നതിൽ നാം ഒട്ടും പിന്നോക്കംനിന്നുകൂടാത്തതാകുന്നു. സഭാംഗങ്ങളായ ഏവരും പരുമലെ സ്ഥാപിക്കുന്ന ആശുപത്രിക്കു് കൈ തുറന്നു സംഭാവന ചെയ്തു തിരുമേനിയോടു സഹകരിക്കേണ്ടതാണെന്നു് ഞങ്ങൾ ഓർമ്മിപ്പിച്ചുകൊള്ളുന്നു.

പരുമലപ്പെരുനാളിന്റെ ആചരണം സജീവവും ആത്മപ്രചോദിതവും ആയിരിക്കേണ്ടതാണ്. അതിനു് വൈദികനും അവൈദികനുമായ ഓരോ വ്യക്തിയും അവനവന്റേതായ പങ്കു വഹിക്കാനുണ്ടു്. അതിന്റെ വിശദാംശങ്ങളിലേക്കു ഞങ്ങൾ കടക്കുന്നില്ല. പരുമലപ്പെരുനാളിനു പോവുക കേവലം ഒരു ചടങ്ങു മാത്രമായിരിക്കാതെ അനുഭവം പ്രാപിക്കാൻ തക്കവിധമായിരിക്കണം. മോശയെ യോശുവായും, ഏലിയായെ ഏലീശായും നമ്മുടെ കർത്താവിനെ അപ്പോസ്തോലന്മാരും അനുകരിച്ച പ്രകാരം നമ്മുടെ പരിശുദ്ധ പിതാവിനെ നാമും അനുകരിക്കാൻ തയ്യാറായെങ്കിലേ നമ്മുടെ പെരുനാളാചരണം അർത്ഥവത്താകയുള്ളൂ.

# കാലം ചെയ്ത എത്യോപ്യൻ പാത്രിയർക്കീസ്

എത്യോപ്യൻ ഓർത്തഡോക്സ്സഭയുടെ പരമാദ്ധ്യക്ഷനായ ആബൂനാ ബസ്സേലിയോസ് പാത്രിയർക്കീസു് തിരുമനസ്സുകൊണ്ടു് ഈ ഒക്ടോബർ 12-ാം തീയതി കാലംചെയ്തു എന്നവാർത്ത ആബൂനാ് തേയോപ്പീലോസു് തിരുമേനി കേബിൾമൂലം പ. കാതോലിക്കാബാവാ തിരുമേനിയെ അറിയിക്കുകയുണ്ടായി. പാത്രിയർക്കീസിന്റെ മൃതശരീരം 14-ാം തീയതി സഭാപരവും സംസ്ഥാനികവുമായ എല്ലാ ബഹുമതികളോടുംകൂടി ആഡിസു് അബാബായിലെ പാത്രിയാർക്കൽ കത്തീഡ്രലിൽ സംസ്ക്കരിക്കപ്പെട്ടു.

കുറേ നാളുകളായി വാർദ്ധക്യ സഹജമായ അവശതകൾമൂലം അദ്ദേഹം ഏതാണ്ടു് ഒരു വിശ്രമജീവിതമാണു നയിച്ചുവന്നതു്. എത്യോപ്യൻ സഭയുടെ ചരിത്രത്തിൽ തങ്കലിപികളിൽ രേഖപ്പെടുത്തേണ്ട മഹത്തായ ഒരു ചരിത്ര കാലഘട്ടത്തിന്റെ നടുനായകത്വം വഹിക്കാൻ സാധിച്ചു എന്നതു്അദ്ദേഹത്തെ ശാശ്വതസ്മരണാർഹനാക്കിയിരിക്കുകയാണ്.

അലക്സന്ത്ര്യാ പാത്രിയർക്കീസിന്റെ ആത്മീകാധികാരത്തിനു കീഴ്പ്പെട്ടു കഴിഞ്ഞുകൂടിയ ഒരു സഭയാണു് എത്യോപ്യൻ ഓർത്തഡോക്സ് സഭ. അലക്സന്ത്ര്യൻ മേൽക്കോയ്മയിൽനിന്നു പരിപൂർണ്ണ സ്വാതന്ത്ര്യം സമ്പാദിക്കുന്നതിനു സമർത്ഥമായ നേതൃത്വം ഇദ്ദേഹം നൽകി. എത്യോപ്യയിലെ ദേശീയ സഭ എന്ന നിലയിൽ അതിപുരാതനമായ ഒരു സംസ്ക്കാര വും പാരമ്പര്യങ്ങളും ഈ സഭയ്ക്കുണ്ടെങ്കിലും നിഖ്യാ സുന്നഹദോസു് കാലം (എ. ഡി. 325) മുതൽതന്നെ ഇതു് അലക്സന്ത്ര്യാ (കോപ്റ്റിക്കു്) സിംഹാസനത്തിനു വിധേയമായിരുന്നു.

''ഹബശു (എത്യോപ്യാ) കാർക്കു തങ്ങൾക്കുതന്നെ ഒരു പാത്രിയർക്കീസിനെ വാഴിക്കുവാൻ അധികാരം കൊടുക്കപ്പെട്ടിട്ടില്ല. എന്നാലോ അലക്സന്ത്ര്യാ പാത്രിയർക്കീസു് അവർക്കു മെത്രാപ്പോലീത്തായെ പട്ടംകെട്ടണം. ഈ ആൾ (മെത്രാപ്പോലീത്താ) എപ്പിസ്ക്കോപ്പന്മാരെ മാത്രമേ പട്ടംകെട്ടാവൂ. സുന്നഹദോസിൽ പൗരസ്ത്യകാതോലിക്കായിക്കു താഴെയും എല്ലാ മെത്രാപ്പോലീത്തന്മാർക്കും മേലുമായി അദ്ദേഹം ഇരിക്കണം.'' എന്നാണു് നിഖ്യാ സുന്നഹദോസു് വ്യവസ്ഥ ചെയ്തിട്ടുള്ളതു്. (ഹൂദായ കാനോൻ കെപ്പാ 7, പാസോ 1. നിഖ്യാ) ഈ അടുത്തകാലംവരെ അലക്സന്ത്ര്യാ പാത്രിയർക്കീസു് മേലുദ്ധരിച്ച അവകാശം പുലർത്തി വന്നിരുന്നു. എന്നാൽ എത്യോപ്യൻ സഭയുടെ ദേശീയതയും പുരാതനത്വവുമെല്ലാം കണക്കിലെടുത്തും സഭയുടെ സുഗമമായ പുരോഗമനത്തെ പരിഗണിച്ചും പരിപൂർണ്ണ സ്വാതന്ത്ര്യത്തിനുവേണ്ടി സഭ അഭിലഷിക്കുകയും വാദിക്കുകയും അലക്സന്ത്ര്യാ പാത്രിയർക്കീസു് അതു സമ്മതിക്കുവാൻ നിർബന്ധിതനായിത്തീരുകയും ചെയ്തു.

മലങ്കരസഭയ്ക്കുള്ളപ്രകാരം കർത്താവിന്റെ പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരുവനാൽ സ്ഥാപിതം എന്ന ശ്ലൈഹീക പദവി ഒരുപക്ഷെ എത്യോപ്യൻസഭയ്ക്കു്ഇല്ലായിരിക്കാമെങ്കിലും 1-ാം നൂററാണ്ടുമുതൽക്കുള്ള ഒരു ചരിത്രസമ്പത്തുണ്ടു്. എത്യോപൻ രാജ്ഞിയായിരുന്ന കന്ദക്കയുടെ ഷണ്ഡന്മാരിൽ ഒരുവനെ പീലിപ്പോസു് ശെമ്മാശ്ശൻ മാമോദീസാ മുക്കിയതായി 'അപ്പോസ്തോലപ്രവൃത്തി' പുസ്തകത്തിൽതന്നെ പ്രസ്താവമുണ്ടല്ലോ. മാത്രമല്ല മഹാജ്ഞാനിയായ ശലോമോനോടു് ബന്ധപ്പെട്ടുള്ള ഒരു പാരമ്പര്യം എത്യോപ്യൻരാജകുടുംബത്തിനുണ്ടെന്നുള്ളതും പ്രസ്താവ്യമത്രേ.

സഭയും രാഷ്ട്രവും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു. ആംഗ്ളിക്കൻ സഭമേൽ ബ്രിട്ടീഷ് രാജ്ഞിക്ക് (രാജാവിന്) ഉള്ളപ്രകാരം ചില അവകാശങ്ങൾ എത്യോപ്യൻ ചക്രവർത്തിക്ക് ഈ സഭമേലുണ്ട്. സഭയ്ക്കുവേണ്ടി ഗണ്യമായ ഒരു തുക ഗവണ്മെൻറിൽനിന്നും നൽകുന്നുമുണ്ട്.

എത്യോപ്യൻ സഭയിൽ വിവാഹിതരും അവിവാഹിതരുമായ വൈദികർക്കുപുറമേ ധാരാളം ദയറായക്കാരുമുണ്ട്. ഭക്തനായ ആബൂനാ ബസ്സേലിയോസ് നല്ല തപശ്ചര്യ പാലിച്ചുവന്ന ഒരു മേലദ്ധ്യക്ഷനാണ്. എത്യോപ്യൻ സഭയുടെ ഒന്നാമത്തെ പാത്രിയർക്കീസും ഇദ്ദേഹംതന്നെ.

ബസ്സേലിയോസ് പാത്രിയർക്കീസിൻെറ ഭരണകാലത്ത് സഭാപരമായും സാംസ്കാരികമായും വലിയ അഭ്യുന്നതിയാണ് സഭയ്ക്കു കൈവന്നിട്ടുള്ളത്. ഒരു നല്ല വൈദിക സിമ്മനാരി ആഡിസ്അബാബായിൽ സ്ഥാപിച്ച് വൈദികർക്ക് പരിഷ്കൃത രീതിയിലുള്ളതും എന്നാൽ സത്യവിശ്വാസത്തിലടിയുറച്ചതുമായ അഭ്യസനവും പരിശീലനവും നൽകിവരുന്നു. ഇതിനുപുറമെ റഷ്യ, റുമേനിയാ എന്നീ ഓർത്തഡോക്സ് സഭകളുടെ സിമ്മനാരികളിൽ വൈദിക വിദ്യാർത്ഥികളെ അയച്ചു പഠിപ്പിക്കുന്നുണ്ട്. ഇപ്പോൾ എത്യോപ്യൻ വൈദിക സിമ്മനാരിയുടെ മേധാവി നമ്മുടെ സഭാംഗമായ റവ. ഡോ. വി. സി. സാമുവൽ ആണ്. റവ. ഡോ. കെ. എം. സൈമൺ, ഫാ. പോൾവറുഗീസ്, റവ. ഡോ. കെ. സി. ജോസഫ്, ഫാ. എ. റ്റി. ഗബ്രിയേൽ എന്നിവരും ഈ സിമ്മനാരിയിൽ ഡയറക്ടറന്മാരായി സേവനം ചെയ്തിട്ടുണ്ട്. ഫാ. പി. കെ. മാത്യു ഇപ്പോൾ ഈ സിമ്മനാരിയിൽ ലക്ചററായി പ്രവർത്തിക്കുന്നു.

എത്യോപ്യൻസഭ അലക്സന്ത്ര്യാ പാത്രിയർക്കാ സിംഹാസനാധിപത്യത്തിനു വിധേയമായിരുന്നിട്ടും സഭ അതിൻേറതായ ദേശീയതയും സാംസ്കാരവും കൈവിടുവാൻ തയ്യാറായില്ല. അവയിന്മേൽ വിദേശസഭാധികാരികൾ കയ്യേററം നടത്താനൊട്ട് അനുവദിച്ചുമില്ല. ഇക്കാര്യം മലങ്കരസഭാംഗങ്ങൾ പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്.

വിശ്വാസത്തിൽ കോപ്ററിക്ക്, എത്യോപ്യൻ സഭകൾ ഇന്നും തുല്യനിലയിൽ ഐക്യം പാലിക്കുന്നു. ഈ സഭകളും, അർമ്മീനിയൻ സഭയും, ശീമയിലെയും നാട്ടിലെയും നമ്മുടെ സഭകളും വിശ്വാസപരമായി ഐക്യം പാലിക്കുകയും കൂദാശാബന്ധം പുലർത്തിവരികയും ചെയ്യുന്നു. 1956–ൽ എത്യോപ്യൻചക്രവർത്തി നമ്മുടെസഭ സന്ദർശിച്ചതു ഈ ഐക്യത്തിൻെറ ദാർഢ്യതയെ വർദ്ധിപ്പിച്ചു. ഓറിയൻറൽ ഓർത്തഡോക്സ് സഭകളുടെ മേലദ്ധ്യക്ഷന്മാരുടെകോൺഫറൻസ് വിളിച്ചു കൂട്ടണമെന്ന് കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനി അന്നു ചക്രവർത്തിയോട് ആവശ്യപ്പെടുകയും, 1965–ൽ ഓറിയൻറൽ ഓർത്തഡോക്സ് സഭകളുടെ പരമാദ്ധ്യക്ഷന്മാരുടെ ഒരു കോൺഫ്റൻസ് ചക്രവർത്തി മുൻകൈ എടുത്ത് വിളിച്ചുകൂട്ടുകയും ചെയ്തു. അതിൽ നമ്മുടെ പ. പാത്രിയർക്കീസ് ബാവായും ഇപ്പോഴത്തെ പ. കാതോലിക്കാബാവായും സംബന്ധിച്ചു. അർമ്മീനിയൻ കോപ്ററിക്ക് സഭാപരമാദ്ധ്യക്ഷന്മാരും പങ്കെടുത്തു. ഓറിയൻറൽ ഓർത്തഡോക്സ് സഭകൾക്കു പൊതുവായിട്ടുള്ള ചില പ്രവർത്തന പരിപാടികൾ ആവിഷ്ക്കരിക്കാൻ ഈ കോൺഫ്റൻസ്മൂലം സാധിച്ചു. ചക്രവർത്തിയോടുകൂടി ചരിത്രപ്രസിദ്ധമായ ഈ കോൺഫ്റൻസിൻെറ ആതിഥേയത്വം വഹിച്ചതു് ആബൂനാ ബസ്സേലിയോസ് പാത്രിയർക്കീസാണ്. നമ്മുടെ പ. കാതോലിക്കാബാവാതിരുമേനിക്ക് പാത്രിയർക്കീസ് തിരുമേനിയുമായി അടുത്തിടപെടുന്നതിനും അദ്ദേഹത്തിൻെറ സ്നേഹോദാരമായ സൽക്കാരങ്ങൾ സ്വീകരിക്കുന്നതിനും സാധിച്ചു. അദ്ദേഹത്തെപ്പററിയുള്ള സ്നേഹസ്മരണകളോടുകൂടിയാണ് പ. ബാവാതിരുമേനി മടങ്ങിപ്പോന്നത്.

പാത്രിയർക്കീസ്തിരുമേനിയുടെ നിര്യാണവാർത്ത അറിഞ്ഞപ്പോൾതന്നെ പ. ബാവാതിരുമേനി തൻെറ അഗാധമായ അനുശോചനം രേഖപ്പെടുത്തി ആബൂനാ തേയോപ്പീലോസ് തിരുമേനിക്കു കേബിൾ അയക്കയും നമ്മുടെ എല്ലാ പള്ളികളിലും ആബൂനാ ബസ്സേലിയോസിനുവേണ്ടി പ്രാർത്ഥിക്കുകയും വി. കർബ്ബാന അർപ്പിക്കുകയും ചെയ്യാൻ നിർദ്ദേശിച്ചു കല്പന പുറപ്പെടുവിക്കയും ചെയ്തു.

എത്യോപ്യൻ പാത്രിയർക്കീസ് തിരുമേനിയെ സത്യമഹാപുരോഹിതന്മാരുടെ നിരയിൽ ചേർത്ത് ആശ്വസിപ്പിക്കാൻ 'മലങ്കരസഭ' പ്രാർത്ഥിക്കയും, എത്യോപ്യൻ സഭയോടുള്ള അനുശോചനം രേഖപ്പെടുത്തുകയും ചെയ്യുന്നു. ആബൂനാ ബസ്സേലിയോസ് തിരുമേനിയുടെ ദേഹവിയോഗംമൂലം വൈധവ്യം പ്രാപിച്ചിരിക്കുന്ന എത്യോപ്യൻ സിംഹാസനം വിനാവിളംബം സനാഥമായിത്തീരുമെന്നു വിശ്വസിക്കുന്നു.

# കാതോലിക്കേററ് പ്രസ്സ്

മുമ്പ് മലങ്കരസഭാപംക്തികളിൽ പ്രസ്താവിക്കപ്പെട്ടിരുന്നപ്രകാരം കാതോലിക്കേററ് പ്രസ്സിലേക്ക് ഒരു സിലണ്ടർ മിഷ്യൻ വാങ്ങുവാൻ സാധിച്ചിരിക്കുന്നു എന്ന വസ്തുത സഭാംഗങ്ങളെയും മലങ്കരസഭാമാസികാബന്ധുക്കളെയും അറിയിക്കുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. പ്രസ്സ് കാതോലിക്കേററ് ആപ്പീസ് കെട്ടിടത്തിൻെറ താഴത്തെ നിലയിലാണ് സ്ഥാപിച്ചിരിക്കുന്നത്. ഈ മിഷ്യനിലാണ് 'മലങ്കരസഭ'യുടെ ഈ ലക്കത്തിൻെറ അച്ചടി നടത്തപ്പെട്ടതു്.

പ്രസ്സ് ശരിക്കു നടത്തിയാൽ അതു സഭയ്ക്കു് ഒരു ആദായമാർഗ്ഗമായിരിക്കും. നമ്മുടെ പള്ളി രജിസ്റ്ററുകൾ, പള്ളിസംബന്ധമായ അറിയിപ്പുകൾ, ആത്മികപ്രസ്ഥാനങ്ങളുടെ വകയായ പ്രസിദ്ധീകരണങ്ങൾ മുതലായവ ഇനി ഈ പ്രസ്സുകൊണ്ടു നിർവ്വഹിക്കാവുന്നതാണ്. അതിനാൽ പ്രസ്സ് നടത്തിപ്പിൽ നമ്മുടെ പള്ളികളും ആത്മികപ്രസ്ഥാനഭാരവാഹികളും ഓർഡറുകൾ തന്നും മററും സഹായിക്കണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

സൗകര്യപ്രദമായ സിലണ്ടർമിഷ്യൻ വളരെ ആദായകരമായ നിലയിലാണ് മനോരമപ്രസ്സിൽനിന്നും നമുക്കു വാങ്ങുവാൻ സാധിച്ചതു്. അതിൽ മനോരമയോടും വിശിഷ്യാ അതിൻെറ ചീഫ് എഡിററർ ശ്രീ.

# പുരോഗമിക്കുന്ന മദ്രാസ് ഇടവക

(ഫാദർ ററി. വി. ജോർജ്ജ്, നെടുമാവു്)

ഭംഗിയായി വസ്ത്രധാരണം ചെയ്ത പന്ത്രണ്ടുവയസ്സിൽ കവിയാത്ത ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും അഭിവാദ്യം സ്വീകരിച്ചുകൊണ്ടാണു പള്ളിവളപ്പിലേക്കു കടന്നതു്.

നഗരത്തിന്റെ സുപ്രധാന ഭാഗത്തു് ഏതാണ്ടു് ഒരേക്കർ സ്ഥലം ചുററും മതിൽകെട്ടിയടച്ചിരിക്കുന്നു. മുററം മണൽ വിരിച്ചുറപ്പിച്ചിരിക്കയാണു്, തണൽ വൃക്ഷങ്ങൾ വച്ചുപിടിപ്പിച്ചാൽ ഉഷ്ണത്തിന്റെ തൈക്ഷ്ണ്യം ലഘൂകരിക്കപ്പെടും. മദ്രാസിൽ ബ്രോഡ്‌വേയിലെ മാർ തോമ്മാശ്ലീഹായുടെ നാമത്തിലുള്ള ബൃഹത്തായ ഓർത്തഡോക്സ് ദേവാലയം ബാഹ്യകേരള മെത്രാസനത്തിനു് ഒരലങ്കാരമാണു്; നമ്മുടെ സഭയ്ക്കു് അഭിമാനവും. മാർ തോമ്മാശ്ലീഹായുടെ പാദസ്പർശത്താൽ മദ്രാസ് അനുഗ്രഹീതമാണല്ലോ. അവിടെ ശ്ലൈഹികമായ ഓർത്തഡോക്സ് ചൈതന്യം വിതുമ്പിനിൽക്കുന്നതോടൊപ്പം പാശ്ചാത്യ സംസ്കാരവും സംയോജിച്ചിരിക്കുന്നു. കിഴക്കേ പ്രവേശനകവാടത്തിനടുത്തു് വി. ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന കുരിശിൻതൊട്ടി മദ്രാസിൽ ഓർത്തഡോക്സ് സഭയുടെ മാത്രമായ സവിശേഷതയാണു്. പള്ളിക്കു തെക്കുവശത്തു്, കിഴക്കു പടിഞ്ഞാറായി ഇരുനിലയിൽ പണികഴിപ്പിച്ചിരിക്കുന്ന കെട്ടിടത്തിന്റെ താഴത്തെ ഭാഗം വിദ്യാലയമാണു്, സെൻറ് തോമസ് എലിമെൻററിസ്കൂൾ. അഞ്ചു സ്റ്റാൻഡർഡുകളിലായി 300 ബാലികാബാലന്മാരും പത്തു് അദ്ധ്യാപികകളുമുണ്ടു്. കൊച്ചുകുട്ടികൾ ഇംഗ്ലീഷ്, മാതൃഭാഷപോലെ കൈകാര്യം ചെയ്യുന്നതു കണ്ടപ്പോൾ മാന്യവും ശോഭനവുമായ ഒരു ഭാവി അവരെ കാത്തുനില്ക്കുന്ന പ്രതീതിയാണുണ്ടായതു്. വികാരി അദ്ധ്യക്ഷനു[m] ഏതാനും വനിതകൾ അംഗങ്ങളുമായുള്ള ഒരു കമ്മററിയുടെ ഭരണത്തിൽ സ്കൂൾകാര്യങ്ങൾ ചിട്ടയായി നടക്കുന്നു മുകളിലത്തെനില ആധുനിക സജ്ജീകരണങ്ങളോടുകൂ[ടി]യ പാഴ്സനേജാണു്. അതഥികൾക്കുവേണ്ടി ഒരു മു[റി] പ്രത്യേകം വേർതിരിച്ചിട്ടുണ്ടു്. ഊർജ്ജസ്വലനും പ[രി]ഷ്കൃതാശയനും സ്നേഹസമ്പന്നനുമായ വികാരി ബ. തൈക്കടവിൽ ഗീവറുഗീസ് കത്തനാർ അതിഥിപൂ[ജ]യിൽ അനുകരണീയനത്രെ. ഒരു പിതാവിന്റെ വാത്സല്യവും ഗുരുവിന്റെ ശാലീനതയും സഹോദരന്റെ സ്നേഹ[വു]മെല്ലാം ആ ആതിഥേയനിൽ സമഞ്ജസമായി ചേർന്നിരിക്കുന്നു.

പള്ളിയുടെ വടക്കുവശത്തെകെട്ടിടം പള്ളി ആപ്പീസാണു്. വികാരി, ട്രസ്റ്റി, സെക്രട്ടറി എന്നിവരു[ടെ] നേതൃത്വത്തിൽ ആപ്പീസ് പ്രവൎത്തനങ്ങൾ കാര്യക്ഷമമായി നടക്കുന്നു. മദ്രാസിന്റെ വിവിധഭാഗങ്ങളി[ൽ] അധിവസിക്കുന്ന കേരളീയരായ ഓർത്തഡോക്സുകാരെ[ല്ലാം] ററി നല്ല നിശ്ചയമുള്ള ശുശ്രൂഷകൻ. ശുശ്രൂഷകന്[ഉം] വാച്ചർക്കും പള്ളിവളപ്പിൽ തന്നെയാണു പാർപ്പിട[ം]. ഉന്മേഷശാലികളായ ട്രസ്റ്റിയും സെക്രട്ടറിയും, കർമ്മോന്മുഖരായ കമ്മററി അംഗങ്ങളും വികാരി അച്ചനോടു ചേ[ർ]ന്നുനിന്നു പ്രവൎത്തിക്കുന്നു. ആദ്ധ്യാത്മിക പൈതൃകത്തി[]ന്റെ സ്നേഹശൃംഖലയിൽ ഇടവകാംഗങ്ങളെ കോർ[ത്തി]ണക്കാൻ തക്ക വൎത്തനവൈഭവം നിറഞ്ഞ ഒരു വികാരിയെയാണു ബ. തൈക്കടവിൽഅച്ചനിൽ ദർശ[ി]ക്കാൻ കഴിഞ്ഞതു്.

വിശാലവും മനോഹരവുമായ പള്ളിയകം. ...

---

കെ. എം. ചെറിയാനോടും ഉള്ള കൃതജ്ഞത രേഖപ്പെടുത്തുവാനും ഈ അവസരം ഞങ്ങൾ ഉപയോഗിക്കുന്നു. പ്രസ്സിന്റെ മാനേജരായി റവ. ഫാദർ ററി. ജി. സഖറിയായെയാണു് പ. കാതോലിക്കാബാവാതിരുമേനി നി[യ]മിച്ചിട്ടുള്ളതു്. പ്രസ്സ് സംബന്ധമായ എഴുത്തുകുത്തുകൾ മാനേജർ, കാതോലിക്കേററ് പ്രസ്സ്, കോട്ടയം—4 എ[ന്ന] വിലാസത്തിലായിരിക്കണമെന്നും അറിയിച്ചുകൊള്ളുന്നു.

—————0—————

ാ മദ്ബഹായെ അഭിമുഖീകരിക്കുന്ന ഹൈക്കലാ
ാ നടുഭാഗമൊഴിച്ച് ഇരുപാർശ്വങ്ങളിലും ചാരുബഞ്ചു
ക്രമീകരിച്ചിരിക്കയാണ്. നമ്മുടെ കേരളത്തിലെ
ാലയങ്ങളിൽ കാണാത്ത ഒരു പ്രത്യേകതതന്നെ. പ
ാരനു മുട്ടുകുത്തിനിന്നു ധ്യാനിക്കുന്നതിനും, വിശ്വാസി
ക്കു മുട്ടിന്മേൽനിന്നു കമ്പസാരിക്കുന്നതിനും ഉള്ള
പീഠങ്ങളും ബീമാ (പ്രസംഗപീഠം) യും പള്ളിയകത്തു
ണ്ട്. ഇവയും നമ്മുടെ കേരളത്തിലെ പള്ളികളിൽ സാ
ധാരണമല്ല. ബീമാ മദ്ബഹായുടെ തൊട്ടുതാഴെയാണ്.
നമ്മുടെ ആരാധനാക്രമങ്ങളിൽ ബീമായെപ്പററി പരാ
മർശമുണ്ട്. അതിനാൽ ഇതു് ഒരു പുതിയ കാര്യമല്ല.
എന്നാൽ കേരളത്തിൽ വടക്കൻപ്രദേശങ്ങളിലുള്ള ചില

(34-ാം പേജിൽനിന്നു തുടർച്ച)

വംശങ്ങളായും ഉണ്ടാകുന്നു'' എന്നു് പറഞ്ഞു് സ
മഹത്വവും മാനവും ദൈവത്തിനു് അർപ്പിക്കുക
ണു്. യഥാർത്ഥമായ താഴ്മയുടെ അടിസ്ഥാന
അതുതന്നെ. എന്റെ ആത്മാവേ, നിന്റെ അവസ്ഥ
താണു്? ആരോഗ്യം, ബുദ്ധി, സൗന്ദര്യം, ധനം,
യും, സ്വാധീനം, ആദിയായ വിവിധ താലന്തുകൾ
വം നിനക്കു നൽകിയിട്ടുണ്ട്. അവ നിന്റെ സ്വ
മന്നു് കരുതി നീ അഹങ്കരിക്കുകയാണോ ചെയ്യു
ു്? അങ്ങനെയെങ്കിൽ ദൈവത്തിനു കൊടുക്കേണ്ട
ത്വം നീ അപഹരിച്ചെടുക്കുകയാണ്. കടംവാങ്ങി
ആഭരണങ്ങൾ അണിഞ്ഞു ഞെളിയുന്ന ഒരാളിനെ
ാലെയായിരിക്കും നീയും വർത്തിക്കുന്നതു്. അതു്
ു ഭോഷത്വം! നേരെമറിച്ച് വി. മറിയാമിനെപോ
നിന്റെ താലന്തുകൾ ദൈവം നിനക്കു് ദാനമാ
തന്നിട്ടുള്ളവയാണെന്നു് അംഗീകരിച്ച് തന്നെ
ത്വപ്പെടുത്തുക. അവയെ ദൈവമഹത്വത്തിന്നായി
നിയോഗിക്കുക. അതു് എത്ര അനുഗ്രഹപ്രദം! നിന
മാത്രമല്ല, മ്ശിഹാതമ്പുരാന്റെ സഭയ്ക്കു മുഴുവനും
ുലോകത്തിനും നീ അനുഗ്രഹകാരണമായിത്തീരും.
മറിയാം മൂന്നു മാസം ഏലിസബേത്തിന്റെ ഭവ
ത്തിൽ പാർക്കുന്നു. എന്റെ ആത്മാവേ, നിന്റെ
താവും തന്റെ മാതാവും നിന്നോടുകൂടെയും നിന്റെ
നത്തിലും പാർക്കുന്നുണ്ടോ? കർത്താവു് എവിടെയു
ാ അവിടെ തന്റെ മാതാവും പരിശുദ്ധന്മാരും
ു്. അവർക്കു വസിപ്പാൻ തക്കവണ്ണം വിശുദ്ധി
സമാധാനവും സ്വസ്ഥതയുമുള്ളതാണോ നിന്റെ
നം അതോ അവിടെ അശുദ്ധിയും, ശണ്ഠയും, കല
ും, അസ്വസ്ഥതയുമാണോ വിളയാടുന്നതു്? അ
നെയെങ്കിൽ അവയെല്ലാം അവിടെനിന്നും നി
ക്കാസനം ചെയ്തു് കർത്താവിനെ അവിടെ കുടിയി
ുക. അപ്പോൾ അവിടെനിന്നും സ്തുതിയും സ്തോത്ര
ഹാലേലുയ്യായും തന്റെ സന്നിധിയിലേക്കു് ക

രേറും. യാക്കോബു് പ്രസ്താവിച്ചതുപോലെ അവിടം
ഒരു ''ബഥേൽ'' അഥവാ ദൈവത്തിന്റെ ഭവനമായി
രൂപാന്തരപ്പെടും. അവിടെനിന്നും യോഹന്നാൻമാംദാനാ
യെ പോലെയുള്ള വീരസന്താനങ്ങൾ ഉത്ഭവിക്കും.
അവർ ലോകത്തെ മാനസാന്തരത്തിലേക്കു നയിക്കുവാൻ
പ്രാപ്തരായി തീരുകയും ചെയ്യും.

മറിയാം ഏലിശബേത്തിന്റെ ഭവനത്തിൽ പാ
ർത്ത ആ മൂന്നു മാസങ്ങൾ എത്ര പ്രയോജനപ്രദമായിരു
ന്നു! ജീവിതാനുഭവങ്ങൾ പങ്കിടുകയും, കൂട്ടായ്മ ആച
രിക്കുകയും ഒരുമിച്ച് എരിവേറിയ പ്രാർത്ഥനകൾ അ
ർപ്പിക്കുകയും, പരസ്പരം പ്രോത്സാഹിപ്പിക്കുകയും, ഉത്തേ
ജനം ഉൾക്കൊള്ളുകയും ചെയ്ത മാസങ്ങൾ. എന്റെ ആ
ത്മാവേ, നിന്റെ സാന്നിദ്ധ്യം മററുള്ളവരെ എപ്രകാര
മാണു് സ്വാധീനിക്കുന്നതു്? നന്മയ്ക്കോ തിന്മയ്ക്കോ?
ആത്മികാഭിവൃദ്ധിക്കോ അഥവാ പൈശാചിക പ്രവ
ർത്തനങ്ങൾക്കോ? നിന്നോടു് സംസർഗ്ഗം ചെയ്യുന്നവർ
നിന്നിൽനിന്നും പ്രചോദനം പ്രാപിപ്പാൻ തക്കവണ്ണം
നിന്റെ ജീവിതത്തെ ക്രമീകരിക്കുക.

മറിയാം, ദൈവമാതാവെന്നുള്ള തന്റെ ഉന്നതപദ
വി. പരിഗണിക്കാതെ വൃദ്ധയും ഗർഭിണിയുമായ
ഏലിശബേത്തിനു് താങ്ങുംതണലുമായിവേണ്ട ശുശ്രൂ
ഷകൾ ചെയ്യുന്നു. എന്റെ ആത്മാവേ, ഈ നല്ല
അമ്മയെ അനുകരിച്ച് നീയും താണിറങ്ങി കഷ്ടത
യിലും പ്രയാസത്തിലും രോഗത്തിലും ദുഃഖത്തിലുമി
രിക്കുന്നവർക്കു് ആവശ്യമായ സേവനം അനുഷ്ടിക്കുക.
''ഈ ഏററം ചെറിയവരിൽ ഒരുവനു് ചെയ്തതു് എ
നിക്കു് ചെയ്തതാകുന്നു'',

വി: പിതാക്കന്മാർ പാടിയിട്ടുള്ളതുപോലെ
''മറിയാമും ഏലിസബേത്തും തുറമുഖത്തേക്കു് സഞ്ചരി
ച്ച വിസ്മയനീയങ്ങളായ രണ്ടു് പടകുകൾ ആകുന്നു.
ഏലിസബേത്തു് പ്രാസംഗികനെയും മറിയാം ലോക
രക്ഷകനെയും പ്രസവിച്ചു, അവരുടെ പ്രാർത്ഥന നമു
ക്കു് സഹായമായിരിക്കട്ടെ''.

## കാതോലിക്കേററു് ആപ്പീസ്: പരുമലപ്പെരുനാളിനോടനുബന്ധിച്ച്

പരുമലപ്പെരുനാളിനോടു് അനുബന്ധിച്ച് നവംബർ 1-ം, 2-ം, തീയതികളിൽ കാതോലിക്കേററു് ആപ്പീസിന്റെ ഒരു ശാഖ പരുമല സിമ്മനാരിയിൽ പ്രവർത്തിക്കുന്നതായിരിക്കും. കാതോലിക്കാദിനപ്പിരിവു്, റിശ്ശീസ്സാ, മലങ്കരസഭാമാസികയുടെ വരിസംഖ്യ മുതലായി കേന്ദ്രആപ്പീസിൽ പണം അടയ്ക്കാനുള്ള പള്ളിക്കാർക്കും വ്യക്തികൾക്കും പരുമലവച്ച് ടി സംഖ്യകൾ ആപ്പീസിൽ ഏല്പിച്ചു രസീതു വാങ്ങാവുന്നതാണ്.

മലങ്കരസഭാ മാസികയുടെ വരിക്കാരായി ചേരാൻ ആഗ്രഹിക്കുന്നവർക്കും ഈ അവസരം പ്രയോജനപ്പെടുത്താം.

കാതോലിക്കേററു് ആപ്പീസിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നമ്മുടെ സഭാഭരണഘടനയും, മലങ്കര അസ്സോസ്യേഷൻ കൂട്ടുന്നതു സംബന്ധിച്ചുള്ള നടപടിച്ചട്ടങ്ങളും, 1971-ലെ സഭാപഞ്ചാംഗവും പരുമല ആപ്പീസിൽനിന്നും വാങ്ങാവുന്നതാണ്.

ആപ്പീസു് മാനേജർ.

പുരാതന ദേവാലയങ്ങളിലല്ലാതെ ബീമാ കണ്ടിട്ടില്ല. ബീമായുടെ ഉപയോഗം ഹൈക്കലോതലത്തിൽ നിന്നും ഉയർന്നു നിൽക്കുന്ന മദ്ബഹാകൊണ്ടു സാധിക്കുന്നതിനാലാവാം ഇക്കാലത്തു സാധാരണമല്ലാത്തതു്.

കമ്പസ്സാരപീഠവും വൈദികനു കസേരയും മങ്കലരയിൽ മിക്ക പള്ളികളിലുമില്ല. കമ്പസ്സാരിപ്പിക്കുന്ന പട്ടക്കാരൻ നിലത്തു പുൽപ്പായിട്ടിരിക്കും. അനുതാപി വൈദികന്റെ മുമ്പിൽ കാൽമുട്ടുകളും കൈമുട്ടുകളും നിലത്തൂന്നിയിരിക്കും. ഇതു് ഇരുകൂട്ടർക്കും ക്ലേശകരമാണു്. കമ്പസ്സാരിപ്പിക്കുന്ന വൈദികൻ ക്രിസ്തുവിനെ പ്രതിനിധീകരിക്കുന്നതിനാൽ കമ്പസ്സാരപിതാവിന്റെ ഇരിപ്പിടം ന്യായാസനമാണു്. ആ നിലയിൽ വൈദികൻ കസേര ഉപയോഗിക്കുന്നതിൽ അപാകത ഉള്ളതായിതോന്നുന്നില്ല. എന്നു മാത്രമല്ല, വൈദികനു് ഇരിപ്പിടം ഹൂദായകാനോനിൽ അനുവദിക്കപ്പെട്ടിട്ടുള്ളതുമാണു് $x$ നമ്മുടെ ചില പള്ളികളിലെങ്കിലും ഈ പതിവു സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്നുള്ളതു പ്രസ്താവാർഹമാണു്.

അത്മായർ പള്ളിയകത്തു് ചാരുബഞ്ചുകളിലിരിക്കുന്നതു് ഭംഗിയാണോ എന്നു സംശയം തോന്നാതിരുന്നില്ല. എന്നാൽ വാർദ്ധക്യം ബാധിച്ചവർക്കും ക്ഷീണശരീരികൾക്കും നിലത്തിരിക്കുക ക്ലേശകരമാണെന്നു സമ്മതിച്ചേ മതിയാകൂ. നമ്മുടെ സഭയിൽ ശീമദേശത്തു് അത്മായർക്കിരിക്കാൻ ബഞ്ചുകളുണ്ടു്. പാശ്ചാത്യസഭകൾ ഇതു് അനുവർത്തിച്ചു വരുന്നു. എന്നാൽ കേരളത്തിൽ റോമാസഭയുടെ സീറോ—മലബാർ റീത്തിലും സീറോ—മലങ്കര റീത്തിലും ഇതു് പ്രോത്സാഹിപ്പിക്കപ്പെടുന്നുണ്ടോ എന്നു സംശയിക്കുന്നു. ഇൻഡ്യയിൽ എ. ഐ. സി. സി. യുടെ യോഗങ്ങളിലും മററും കോൺഗ്രസ്സ് നേതാക്കൾ പ്ലാററ്ഫോമിലായാലും നിലത്തു ചമ്പ്രം പടിഞ്ഞിരിക്കയാണല്ലോ. ഇതു ഭാരതീയമായ പൗരസ്ത്യ രീതിയായിരിക്കാം.

---

$x$ ഹൂ. കാ. 7—ാം കെപ്പാലയോൻ 6—ാം പാസോക്കാ—പെർസായർ:— ''ശുശ്രൂഷാസംബന്ധമായ എല്ലാ പ്രവൃത്തികളിലും അയാൾ (അക്ദിയാക്കോൻ) ആജ്ഞാപിക്കയും, കശ്ശീശന്മാരെ ''സഫ്സീലാ''കളിന്മേൽ (ചെറിയ കസേര—ഇരിപ്പടം) ഇരുത്തുകയും, അയാൾ ശെമ്മാശ്ശന്മാരുടെ തലവനായി നിൽക്കുകയും ചെയ്യണം.''

പള്ളിമദ്ബഹാകളും ബലിപീഠങ്ങളും വള
ആകർഷണീയങ്ങളായിരിക്കുന്നു. പ്രധാന മദ്ബ
യുടെ ബലിപീഠത്തിന്റെ കിഴക്കു് ഭിത്തിയിൽ
ഭാഗത്തു് കട്ടിഗ്ലാസിൽ നമ്മുടെ കർത്താവിന്റെ ക്രൂ
തരൂപം മുദ്രിതമായിരിക്കുന്നു. മുകളിൽ കിരീടധ
യായി സിംഹാസനസ്ഥനായിരിക്കുന്ന രാജാവായ
സ്തുവിന്റെയും. കുരിശു വഹിച്ചെങ്കിലേ കിരീടമ
എന്നു് രക്ഷകൻ നമ്മെ അനുസ്മരിപ്പിക്കുന്ന പ്രതീ
യാണിതു കാണുമ്പോളുണ്ടാവുക. കിഴക്കുനിന്നു സൂ
രശ്മി പകരുന്ന പ്രകാശധാരയിൽ ഈ ചിത്രങ്ങ
അതീവ തേജോമയങ്ങളാണു്.

മദ്രാസ് പള്ളിയിൽ ഞായറാഴ്ച ആരാധനയ്
ഒന്നു സംബന്ധിക്കേണ്ടതുതന്നെ. കേരളത്തിന്റെ
വിധ ഭാഗങ്ങളിൽ നിന്നു് ഉദ്യോഗം, ബിസ്സിനസ്സ്
വിദ്യാഭ്യാസം എന്നിതുകൾക്കായി വന്നുപാർക്കുന്ന
ത്ത്ഡോക്സുകാർ വി. കുർബ്ബാന ആരംഭിക്കു
തിനു മുമ്പുതന്നെ പള്ളിയിലെത്തിക്കഴിയു
ഇക്കാര്യത്തിൽ നമ്മുടെ പല ഇടവകകളിലും ക
അനാസ്ഥ കണപ്പെടുന്നുണ്ടു് എ
പറയാതെ നിവൃത്തിയില്ല. മദ്രാസ് പള്ളി
ള്ളിൽ സ്ഥലം മതിയാകാതാണിരിക്കുന്നതു്. ആ
ധനാഗാനങ്ങൾ നല്ല ക്രമമായും ചിട്ടയായും നടത്തു
തിനുള്ള ക്രമീകരണങ്ങൾ ഏർപ്പെടുത്തപ്പെട്ടിരിക്കു
ബാലികാബാലന്മാർ അടങ്ങിയ ഒരു ഗായകസംഘ
കോട്ടയംകാരൻ ജിമ്മിയാണിതിന്റെ നേതൃത്വം വ
ക്കുന്നതു്. മേൽത്തരം ഹാർമ്മോണിയവും ഉച്ചഭാ
ണിയും സംഗീതത്തിനു മിഴിവു വർദ്ധിപ്പിക്കു
സുറിയാനി 'നിറ'ത്തിലുള്ള ആരാധനാഗാനങ്ങ
പൗരസ്ത്യ ഗീതങ്ങൾ—സംഗീതത്തിന്റെ ശാസ്ത്രീയതയ
തെല്ലും അപകർഷമല്ല പ്രത്യുത, എത്രയും ആസ്വാ
കരങ്ങളാണെന്നാണു് അവ കേട്ട തമിൾ നാട്ടിലെ
ധുനികസംഗീതവിദഗ്ധന്മാരുടെ അഭിപ്രായം. പ
യുടെ പലതും പുറംതള്ളപ്പെടണം എന്നു് അഭിപ്രാ
പ്പെടുന്ന ആധുനികതയുടെ മുന്നേററത്തിനു് നമ്മുടെ
രാധനാഗാനങ്ങളെ പിൻതള്ളുവാൻ കഴിയുന്നില്ല എ
തു് അവയുടെ നിതാന്തദിവ്യതയുടെ ലക്ഷണമാണു്

(തുടരും)

## FOR FAVOURS RECEIVED



Mrs. Sosamma Kuruvilla, Jaipur.



P.C. Abraham, Panjal, Trichur.



Baby, Kalanjoor.



Mrs. S. P. Tharakan, Kuwait.



പാപ്പച്ചൻ മാളികക്കരോട്ടു്, പാത്താമുട്ടം.

## വൈദികചരമം



പാമ്പാടി വലിയപള്ളി, വെള്ളൂർ സെൻറ് സൈമൺ പള്ളി, പാമ്പാടി സിംഹാസനപ്പള്ളി എന്നിവയുടെ വികാരി ആയിരുന്ന വ.ദി. ശ്രീ. കടവുംഭാഗത്തു് അലക്സന്ത്രയോസ് കോർ എപ്പിസ്കോപ്പാ കഴിഞ്ഞ ഒക്ടോബർ 5—ാം തീയതി വാർദ്ധക്യസഹജമായ രോഗംമൂലം കർത്താവിൽ നിദ്ര പ്രാപിച്ചു. അദ്ദേഹത്തിൻെറ മൃതശരീരം 6—ാം തീയതി പാമ്പാടി വലിയപള്ളി മുററത്തു തയ്യാറാക്കപ്പെട്ട കല്ലറയിൽ മാർ ഈവാനിയോസ്, മാർ തേയോപ്പീലോസ്, പൌലൂസ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിലും അനേകം പട്ടക്കാരുടെ സഹകരണത്തിലും ഒരു വലിയ ജനക്കൂട്ടത്തിൻെറ സാന്നിദ്ധ്യത്തിലും സംസ്ക്കരിക്കപ്പെട്ടു. മാർ പീലക്സീനോസ് തിരുമേനിയും, ഫാദർ പി. എം. ഗീവറുഗീസും ചരമപ്രസംഗം നടത്തി.



## സൺഡേസ്കൂറ അദ്ധ്യാപകയോഗം

നിരണം ഡിസ്ട്രിക്ടിലുള്ള സൺഡേസ്കൂറ അദ്ധ്യാപകരുടെ ഒരു വിശേഷാൽയോഗം സെപ്തമ്പർ 28—ാം തീയതി റവ. ഫാ. എൻ. വി. അലക്സാണ്ടറുടെ അദ്ധ്യക്ഷതയിൽ നിരണം സ്കൂളിൽവച്ചു നടത്തപ്പെട്ടു. സഭാകവി ശ്രീ സി. പി. ചാണ്ടി മാതൃകാ—ക്ലാസ്സുകളെടുക്കുകയും ഫാ. ജേക്കബ് തര്യൻ, ഫാ. ഏബ്രഹാം തരകൻ എന്നിവർ പ്രസംഗിക്കുകയും ചെയ്തു. 150 അദ്ധ്യാപകർ സംബന്ധിച്ചിരുന്നു. ശ്രീ പി. എം. അബ്രഹാം സ്വാഗതവും ശ്രീ കെ. വി. വറുഗീസ് കൃതജ്ഞതയും പറഞ്ഞു. നിരണം പള്ളിവകയായി കാപ്പിസൽക്കാരവും ഉണ്ടായിരുന്നു.


**മലങ്കരസേവകൻ (മാസിക) പുതുപ്പള്ളി PO. കോട്ടയം. പത്രാധിപർ: Z. M. പാറേട്ട്. സമുദായകാര്യങ്ങറ ശരിക്കറിയേണ്ടവർ വരിസംഖ്യ 2രൂ. പണമായിട്ടോ സ്റ്റാമ്പായിട്ടോ മാനേജർക്കു് അയച്ചു് ആവശ്യപ്പെടുക.**


### ചരമം



കാലംചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ കനിഷ്ഠസഹോദരിയും പരേതനായ തൃപ്പൂണിത്തുറ മനയിട പത്രോസിൻെറ പത്നിയുമായ കുഞ്ഞന്നാമ്മ 1970 സെപ്റ്റംബർ 19—ാം തീയതി 84—ാം വയസ്സിൽ കർത്താവിൽ നിദ്ര പ്രാപിച്ചു. മൃതശരീരം 20—ാം തീയതി തൃപ്പൂണിത്തുറ മർത്തമറിയം പള്ളിസിമിത്തേരിയിൽ സംസ്കരിക്കപ്പെട്ടു.

# ശുദ്ധീകരണവും പ്രതിഷ്ഠയും

(റമ്പാൻ ഫാദർ സി. സഖറിയാ S. S. T., പത്തനാപുരം)

[അടുത്ത നവംബർ 1–ാം തീയതി 'കൂദോശ് ഈത്തോ'യും 8–ാം തീയതി 'ഹൂദോസ് ഈത്തോയും' ആണ്. വിശ്വാസികൾ വ്യക്തികളായും സമൂഹമായും തങ്ങളെത്തന്നെ ശുദ്ധീകരിക്കയും പ്രതിഷ്ഠിക്കയും ചെയ്‌വാൻ ഈ ലേഖനത്തിലൂടെ ബ. റമ്പാച്ചൻ ഉദ്ബോധിപ്പിക്കുന്നതോടൊപ്പം അപൂർണ്ണമായ സമർപ്പണം കായേന്റെ ബലിപോലെയേ ആയിരിക്കൂ എന്ന് അനുസ്മരിപ്പിക്കുകയും ചെയ്യുന്നു. പത്രാധിപർ]

'ആകയാൽ നിങ്ങൾ ഇനി അന്യന്മാരും പരദേശികളും അല്ല, വിശുദ്ധന്മാരുടെ സഹപൗരന്മാരും ദൈവത്തിന്റെ ഭവനക്കാരുമത്രേ. ക്രിസ്തുയേശുതന്നെ മൂലക്കല്ലായിരിക്കെ നിങ്ങളെ അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു. അവനിൽ കെട്ടിടം മുഴുവൻ യുക്തമായി ചേർന്ന് കർത്താവിൽ വിശുദ്ധ മന്ദിരമായി വളരുന്നു. അവനിൽ നിങ്ങളെയും, ദൈവത്തിന്റെ നിവാസമാകേണ്ടതിന് ആത്മാവിനാൽ ഒന്നിച്ചുപണിതുവരുന്നു' (എഫേ. 2: 19–22)

ക്രിസ്തുവിന്റെ സഭയെ സംബന്ധിച്ചുള്ള വിശുദ്ധ പൗലൂസ് ശ്ലീഹായുടെ ഉപദേശമത്രെ മുകളിൽ ഉദ്ധരിച്ചിരിക്കുന്നത്. കൂദോശ്ഈത്തോ (സഭയുടെ ശുദ്ധീകരണം) ഹൂദോസ് ഈത്തോ (സഭയുടെ പ്രതിഷ്ഠ–സമർപ്പണം) എന്നീ പെരുനാളുകൾ കൊണ്ടാടുന്നകാലം സമീപിച്ചിരിക്കുകയാൽ സഭയെപ്പററിയും പ്രസ്തുത പെരുനാളുകൾ കൊണ്ടാടുന്നതിന്റെ ഉദ്ദേശത്തെപ്പററിയും ചിന്തിക്കുന്നതു് യോഗ്യമത്രെ. മിശിഹാതമ്പുരാന്റെ മനുഷ്യാവതാരത്തിരുനാൾ കൊണ്ടാടുന്നതിന്റെ ഒരുക്കത്തിനായിട്ടാണ് മേൽ പ്രസ്താവിച്ച പെരുനാളുകൾ ക്രമീകരിച്ചിരിക്കുന്നതു്. പാശ്ചാത്യസഭക്കാർ Advent Season എന്നു പറയുന്ന കാലഘട്ടത്തിന്റെ ആരംഭം കുറിക്കുന്നതിനായി നമ്മുടെ സഭയിൽ ഏർപ്പെടുത്തിയിട്ടുള്ളവയാണ് ശുദ്ധീകരണപ്പെരുനാളും പ്രതിഷ്ഠപ്പെരുനാളും. നമ്മുടെ വാസത്തിന് ഒരു ഭവനം പണിതാൽ 'വീട്ടുകൂദാശ' നടത്തി ആ ഭവനം ശുദ്ധീകരിച്ച് പ്രതിഷ്ഠിക്കുന്നു. ഒരു പള്ളിക്കെട്ടിടം പണിതാൽ അതു് 'കൂദാശ' ചെയ്തു് അതിന്റെ ശുദ്ധീകരണവും പ്രതിഷ്ഠയും കൊണ്ടാടുന്നു. ഒരു ശിശു ജനിച്ചാൽ വി. മാമോദീസാമൂലം അതിനെ ശുദ്ധീകരിച്ച് സഭാമാതാവ് പ്രതിഷ്ഠിക്കുന്നു. ഒരു പുറജാതിക്കാരൻ വിശ്വസിച്ചാൽ അവനെ മാമോദീസാമൂലം ശുദ്ധീകരിച്ച് സഭയിൽ പ്രതിഷ്ഠിക്കുന്നു.

വി. വേദപുസ്തകത്തിൽ പല ഭാഗങ്ങളിലും വി. സഭയെക്കുറിച്ചു പരാമർശിക്കുമ്പോൾ അതിനെ ഒരു കെട്ടിടത്തോട്, അഥവാ ഭവനത്തോട് ഉപമിക്കുന്നുണ്ട്. അതുകൊണ്ട് ഒരു കെട്ടിടംപോലെ നിർജ്ജീവമാണ് സഭയെന്ന് നാം ചിന്തിച്ചുപോകരുതു്. 'മനുഷ്യർ തള്ളിയതെങ്കിലും ദൈവസന്നിധിയിൽ ശ്രേഷ്ഠവും മാന്യവുമായ ജീവനുള്ള കല്ലായ അവന്റെ അടുക്കൽ വന്നിട്ട് നിങ്ങളും ജീവനുള്ള കല്ലുകളെന്നപോലെ ആത്മികഗൃഹമായി യേശുക്രിസ്തുമുഖാന്തിരം...പണിയപ്പെടുന്നു' (1 പത്രോ. 2: 4–5) മരണമില്ലാത്തവനായ മിശിഹാതമ്പുരാൻതന്നെയാണല്ലോ സഭയാകുന്ന ശരീരത്തിന്റെ തലയും സഭയാകുന്ന ഭവനത്തിന്റെ മൂലക്കല്ലും. ആകയാൽ ശരീരമായാലും ഭവനമായാലും സഭ സജീവമാണ്. കാരണം, അതു കർത്താവിനോടു് ബന്ധപ്പെട്ടിട്ടുള്ളതാകുന്നു എന്നതുതന്നെ.

'സഭ' എന്ന പദത്തിന്റെ അർത്ഥവ്യാപ്തി ശ്രദ്ധാപൂർവ്വം ഗ്രഹിക്കേണ്ടിയിരിക്കുന്നു. അതു് സാധാരണ അർത്ഥത്തിൽ വിവക്ഷിക്കപ്പെടാവുന്ന ഒരു സംഘടനയല്ല. ചില രാഷ്ട്രീയസംഘടനകൾക്കും നിയമമന്ദിരത്തിലുള്ള സമ്മേളനങ്ങൾക്കും 'സഭ'യെന്നുള്ള പേരു് ഉ

പ്രയോഗിക്കാറുണ്ട്. ബഹുലം ക്രിസ്തീയസഭയെപ്പററിയും കേവലം ഒരു സംഘടനയായാണെന്നു ചിന്തിച്ചുപോകാറുണ്ട്. മാത്രമല്ല, ക്രിസ്തീയസഭകൾ എന്ന പേരിൽ അറിയപ്പെടുന്ന പല വിഭാഗങ്ങളും സാക്ഷാൽ സഭയുടെ ലക്ഷണങ്ങൾ നഷ്ടപ്പെടുത്തിയിട്ടുള്ളതിനാൽ സഭയെന്ന പേരു് അവയ്ക്കു് അർഹമല്ലാതെയും തീർന്നിട്ടുണ്ട്. സഭയുടെ ലക്ഷണങ്ങളില്ലാത്തവയ്ക്കു് സഭയെന്ന പേരിന് അർഹതയില്ല. അങ്ങനെയുള്ള സമൂഹങ്ങളിൽ അംഗത്വം സ്വീകരിച്ചിരിക്കുന്നതുകൊണ്ട് ഉദ്ദേശിക്കുന്ന ഫലം അവർക്കു ലഭിക്കുന്നതുമില്ല. സഭയിലെ അംഗത്വംകൊണ്ട് വിശ്വാസികൾക്കു സിദ്ധിക്കണമെന്നു് മിശിഹാതമ്പുരാൻ ആഗ്രഹിക്കുന്ന കാര്യങ്ങൾ അവഗണിക്കപ്പെട്ടുകൂടാത്തവയാണ്.

മനുഷ്യവർഗ്ഗത്തിന്റെ വീണ്ടെടുപ്പും രക്ഷയുമാണ് കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ ഉദ്ദേശം. ഈ ജോലി തുടരുവാനാണ് സഭ സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. ''Church is the extension of the Incarnation'' എന്ന സാധാരണ പറയാറുള്ളതു് ഈ അർത്ഥത്തിലാണല്ലോ. കാതലായ ഈ തത്വം അനുസരിച്ചുകൊണ്ടാണ്, മിശിഹാ സഭയുടെ തലയും, സഭ മിശിഹായുടെ ശരീരവുമാകുന്നു എന്ന് വി. പൗലോസ് പ്രഖ്യാപിച്ചിരിക്കുന്നതു്. മിശിഹാതമ്പുരാനെക്കൂടാതെ സഭ ഇല്ല. മനുഷ്യരക്ഷാകരമായ വ്യാപാരം നടത്തുവാനുള്ള അർഹതയും ക്രിസ്തുവിനു മാത്രമുള്ളതാണ്. തന്റെ സ്വർഗ്ഗാരോഹണശേഷം അദൃശ്യനായി, സഭയുടെ തലയായി സ്ഥിതിചെയ്തുകൊണ്ട് മനുഷ്യാവതാരത്തിന്റെ ലക്ഷ്യം ഇന്നും താൻ നിർവ്വഹിക്കുന്നു.

തൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചും കൊണ്ട് സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ; ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെയുണ്ട്' (മത്താ. 28: 19–20). വി. സഭയുടെ രക്ഷാകരപ്രവർത്തനങ്ങളിൽ ഒന്നായ വി. മാമോദീസ്സാ എന്ന കൂദാശയെപ്പററിയാണല്ലോ ഈ വാക്യത്തിൽ പരാമർശിക്കുന്നതു്. സ്നാനം കഴിപ്പിക്കുമ്പോൾ സഭയിലെ ദൃശ്യാംഗങ്ങളായ വൈദികരും ജനങ്ങളും മാത്രമല്ല, അദൃശ്യനായ കർത്താവും കൂടിയാണ് പ്രസ്തുത കൂദാശ നിർവ്വഹിക്കുന്നതു് എന്നു സ്പഷ്ടം. മററു കൂദാശകളും അതുപോലെ തന്നെ. പെസഹായുടെ മാളികയിൽ വച്ചു് വി. കുർബ്ബാന സ്ഥാപനം നടത്തിയശേഷം 'എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വിൻ' എന്നു കല്പിച്ചു് ദൃശ്യസഭയ്ക്കു് ആ കൂദാശ ഏല്പിച്ചുകൊടുത്തു. ഇതും അനുഷ്ഠിക്കുന്നതു കർത്താവിനെ കൂടാതെയല്ല. താൻ അദൃശ്യനായി സഭയിൽ ഉള്ളതുകൊണ്ടാണ് ഈ കൂദാശ നിർവ്വഹിക്കുവാനുള്ള അവകാശം സഭയ്ക്കുള്ളതു്. 'പിതാവു് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു.. ........ ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപങ്ങൾ നിറുത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു' (യോഹ. 20: 21–23). വി. കുമ്പസ്സാരം എന്ന കൂദാശയാണ് ഈ വാക്യത്തിലെ വിഷയം. അതും നിർവ്വഹിക്കപ്പെടുന്നതു് കർത്താവിനെക്കൂടാതെയല്ല. പട്ടക്കാരൻ

There is important reference to the Apostle St. Thomas in the ancient document entitled "The Doctrine of the Apostles" which is assigned to the middle of the second century. The manuscript is in the British Museum and the following passage deserves special mention.

"India and all its own countries and those bordering on it, even to the farther sea, recieved the Apostles' Hand of Priesthood from Judas Thomas, who was guide and ruler in the Church which he built and ministered there".

'എന്നെക്കൂടാതെ നിങ്ങൾക്കു് ഒന്നും ചെയ്‌വാൻ കഴിയുകയില്ല' (യോഹ. 15:5). മനുഷ്യാവതാരത്തിന്റെ തുടർച്ച നിർവ്വഹിക്കുന്നതും ക്രിസ്തുവിനെ കൂടാതെയല്ല. ക്രിസ്തു സഭയിൽ സ്ഥിതി ചെയ്തുകൊണ്ട് സഭയാകുന്ന ശരീരത്തിന്റെ സഹകരണത്തോടുകൂടി ഈ കൃത്യം നിർവ്വഹിക്കുകയാണ്. 'ആകയാൽ നിങ്ങൾ പുറപ്പെട്ടു് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കല്പിച്ചി

സഭയുടെ പ്രതിനിധിയെന്ന നിലയിൽ അതു നിർവ്വഹിക്കുമ്പോൾ കർത്താവു് അദൃശ്യനായി ആ കൂദാശയിൽ പ്രവർത്തിക്കുന്നു. ആകയാൽ എല്ലാ കൂദാശകളും നിവർത്തിക്കപ്പെടുന്നതു് 'ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെയുണ്ട്' എന്ന കർത്തൃവാഗ്ദത്തത്തിന്റെ വെളിച്ചത്തിലും ധൈര്യത്തിലുമാണ്. ശരീരത്തിലിരുന്നപ്പോൾ ദൃശ്യമായി പ്രവർത്തിച്ച കർത്താവു് സ്വർഗ്ഗാരോഹണശേഷം അദൃശ്യനായി പ്രവർത്തിക്കുക മാത്രമാണ്

ചെയ്യുന്നതു്. കർത്താവിനെ കൂടാതെ ഒന്നും ചെയ്‌വാൻ [illegible] മേല്പറഞ്ഞ കൂദാശകൾമൂലം മനുഷ്യാവതാരത്തിൻെറ തുടർച്ച നിവ്വഹിക്കുകയെന്നതാണു് സഭയുടെ കത്തവ്യം. ഫലപ്രദമായ പ്രസ്‌തുത കൂദാശകൾ ഇല്ലാത്തവയോ, അസാധുവായ നിലയിൽ അവയിൽ വിശ്വസിക്കുന്നവയോ ആയ സഭകൾക്കു് അവ, (കൂദാശകൾ) പ്രയോജനപ്പെടുന്നില്ല. അപ്രകാരമുള്ള സംഘടനകൾക്കാണു് സഭ എന്ന പേരിനു് അർഹതയില്ലെന്ന മേൽ പ്രസ്താവിച്ചിട്ടുള്ളതു്.

'സഭ'എന്നതു് സജീവമായ ഒരു സ്ഥാപനമാണു്. അതു വിശ്വാസികളുടെ സമൂഹമാണു്, ആകയാൽ സഭയുടെ ശുദ്ധീകരണമെന്നും സഭയുടെ പ്രതിഷ്ഠയെന്നും പറയുമ്പോൾ വിശ്വാസികളുടെ ശുദ്ധീകരണവും പ്രതിഷ്ഠയുമാണു് അത്ഥമാക്കുന്നതു്. വിശ്വാസികൾ സമൂഹമായും വ്യക്തികളായും ശുദ്ധീകരിക്കപ്പെട്ടു് പ്രതിഷ്ഠിക്കപ്പെടണം. 'അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവരാകേണ്ടതിനു്, ഞാൻ അവക്കുവേണ്ടി എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു' (യോഹ. 17: 19). 'ദൈവത്തിൻെറ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നെ' (1 തെസ്സ. 4: 3). 'ദൈവം നമ്മെ അശുദ്ധിക്കല്ല വിശുദ്ധീകരണത്തിനത്രെ വിളിച്ചതു്' (1 തെസ്സ. 4: 7). വിശുദ്ധീകരണമെന്നാൽ എന്താകുന്നു? ദുർഗ്ഗുണങ്ങൾ പരിഹരിച്ചു് പാപപരിഹാരം നേടുകയെന്നതാകുന്നു. 'നിങ്ങൾ ദുർന്നടപ്പു വിട്ടൊഴിഞ്ഞു് ഓരോരുത്തൻ ദൈവത്തെ അറിയാത്ത ജാതികളെപ്പോലെ കാമവികാരത്തിലല്ല, വിശുദ്ധീകരണത്തിലും മാനത്തിലും താന്താൻെറ പാത്രത്തെ നേടിക്കൊള്ളട്ടെ' (1 തെസ്സ. 4: 4)

ദുർഗ്ഗുണങ്ങൾ പരിഹരിച്ചതുകൊണ്ടുമാത്രം തൃപ്തരാകാതെ സൽഗുണങ്ങൾ നമ്മിൽ വളർത്തുകയും വേണം. അതാകുന്നു കത്താവിൻെറ ആഗ്രഹം. 'ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയപിതാവു സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ' (മത്താ. 5: 48). ജീവനുള്ളതിൻെറ ലക്ഷണം വളർച്ചയാണു്. വളർച്ചയില്ലെങ്കിൽ അവിടെ ക്രമേണയുള്ള മരണമാണു് സംഭവിച്ചുകൊണ്ടിരിക്കുന്നതു്. ശരീരത്തിലെന്നപോലെ ആത്മീയത്തിലും വളർച്ച ഉണ്ടായിക്കൊണ്ടിരിക്കണം. ഇല്ലെങ്കിൽ ക്ഷയോന്മുഖമായ അധഃപതനമാണു് അവിടെ സംഭവിക്കുന്നതെന്നുള്ളതിനു് സംശയമില്ല. 'നാമെല്ലാവരും വിശ്വാസത്തിലും ദൈവപുത്രനെക്കുറിച്ചുള്ള പരിജ്ഞാനത്തിലുമുള്ള ഐക്യതയും തികഞ്ഞ പുരുഷത്വവും ക്രിസ്‌തുവിൻെറ സമ്പൂർണ്ണതയായ പ്രായത്തിൻെറ അളവും പ്രാപിക്കുവോളം വിശുദ്ധന്മാരുടെ യഥാസ്ഥാനത്വത്തിനായുള്ള ശുശ്രൂഷയുടെ വേലയും ക്രിസ്‌തുവിൻെറ ശരീരത്തിൻെറ (സഭയുടെ) ആത്മീയ വർദ്ധനയും (വളർച്ചയും) ആകുന്നു' (എഫേ. 4: 12–13). അപ്പോസ്തോലന്മാർ, പ്രവാചകന്മാർ, ഇടയന്മാർ, ഉപദേഷ്ടാക്കന്മാർ മുതലായവരെ നിയമിച്ചാക്കിയിരിക്കുന്നതു് സഭയുടെ ശുദ്ധീകരണവും ആത്‌മീയവർദ്ധനയും പ്രാപിക്കുവാനാണെന്നാണു് വി. പൗലൂസ് പ്രസ്താവിച്ചിരിക്കുന്നതു്. ഇതിൽനിന്നും 'സഭയുടെ ശുദ്ധീകരണ'പ്പെരുനാൾ ആഘോഷിക്കുന്നതിൻെറ ലക്ഷ്യം എന്താണെന്നു വ്യക്തമാണല്ലോ. 'കൂദോശ് ഈദ്ത്തൊ' പെരുനാൾ ആഘോഷിക്കുമ്പോൾ ഇടവകകളിൽ ക്രിയാത്മകമായ പരിപാടികൾ ക്രമീകരിക്കുന്നതു് യുക്തമായിരിക്കും. ഇടവകാംഗങ്ങൾ, വിശേഷിച്ചും ഇടവകയിലെ ആത്‌മീയസംഘടനകളുടെ അംഗങ്ങൾ പുതിയ ചൈതന്യം പ്രാപിക്കത്തക്കവണ്ണം വി. കുമ്പസ്സാരം, വി. കർബ്ബാനാനുഭവം തുടങ്ങിയ ആത്‌മീയ പരിപാടികൾ നടത്തി തങ്ങളെത്തന്നെ ശുദ്ധീകരിച്ചു് പുണ്യത്തിൽ വളരുന്നതിനു് ശ്രമിക്കുകയും കർത്താവിൻെറ ജനനപ്പെരുനാളിൽ സംബന്ധിപ്പാൻ തക്കവണ്ണം ഒരുങ്ങുകയും ചെയ്യുന്നതു് ഒരു നല്ല കീഴ്‌വഴക്കമായിരിക്കും. ഓരോ പെരുനാളും നമ്മുടെ ജീവിതത്തിൽ സ്വാധീനം ചെലുത്തുവാൻ തക്കവിധം ആചരിക്കാൻ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്.

ശുദ്ധീകരണം എന്നതു് പ്രതിഷ്ഠയുടെ പ്രാരംഭകർമ്മമാണു്. പ്രതിഷ്ഠിക്കുന്നതു് ദൈവത്തിനാണു്. ദൈവം വിശുദ്ധിയുടെ നികേതനമാകയാൽ തനിക്കു പ്രതിഷ്ഠിക്കപ്പെടുന്നതു് എല്ലാ പ്രകാരേണയും വിശുദ്ധിയുള്ളതായിരിക്കണം. പ്രതിഷ്ഠ ഒരു സമർപ്പണമാണു്, ഒരു ബലിയാണു്. ശുദ്ധീകരിക്കപ്പെട്ട സാധനം അഥവാ ഊനമില്ലാത്ത ബലിമൃഗം ഇവകളാണു് ദൈവത്തിനു സമർപ്പിക്കപ്പെടേണ്ടതു്. ബലി അർപ്പിക്കുന്ന ആളിൻെറ ഉദ്ദേശശുദ്ധിയും അതിപ്രധാനമായ ഒരു ഘ

FOR FAVOURS RECEIVED







M. Kunjamma, Mukaluvila puthenveedu. — P. C. Eapen, Vennikulam. — Sosamma Alex, Trivandrum.

ടകമാണ്. ഹാബേലിൻെറ ബലി അംഗീകരിക്കപ്പെട്ടതിൻെറ അടിസ്ഥാനകാരണം ഇതുതന്നെ. കായേൻ അശുദ്ധഹൃദയനായി ഊനമുള്ള ബലിസാധനങ്ങൾ സമർപ്പിച്ചപ്പോൾ ഹാബേൽ ശുദ്ധഹൃദയനായി ഊനമില്ലാത്തവ ദൈവത്തിന കാഴ്ചവച്ചു. 'ദൈവത്തിൻെറ ഹനനയാഗങ്ങൾ തകർന്നിരിക്കുന്ന മനസ്സ്; തകർന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയത്തെ ദൈവമേ, നീ നിരസിക്കുകയില്ല' (സങ്കീ. 51: 17). അനുതാപംമൂലം സ്വന്തം കണ്ണുനീരുകൊണ്ട്, കഴുകി വെടിപ്പാക്കപ്പെട്ട ഹൃദയമാണ് യഹോവയ്ക്കു പ്രതിഷ്ഠിക്കേണ്ടതു്; യഹോവയ്ക്കു് സ്വീകാര്യമായവയിൽ ഏററം ശ്രേഷ്ഠമായിരിക്കുന്നതും അതുതന്നെ.

പ്രതിഷ്ഠയിൽ പൂർണ്ണത അവശ്യം ആവശ്യമാണ്. 'നിൻെറ ദൈവമായ യഹോവയെ പൂർണ്ണഹൃദയത്തോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടുംകൂടെ സ്നേഹിക്കണം' (ആവർത്ത. 6: 5). അപൂർണ്ണമനസ്സോടുകൂടി പ്രതിഷ്ഠിക്കുന്നതു്, പ്രതിഷ്ഠിക്കാത്തതിനെക്കാൾ ആപല്ക്കരമാണ്. വെളിപ്പാടുപുസ്തകത്തിൽ വർണ്ണിക്കപ്പെട്ടിരി

ശാസിച്ചതു് അധികവും അവരുടെ കപടഭക്തിയെ ആധാരമാക്കിയാണ്. കപടഭക്തി പരിശുദ്ധാ[illegible] വിരോധമായ പാപമാണ്. അപ്പോസ്തോലപ്രവൃത്തികളിൽ വിവരിച്ചിരിക്കുന്ന അനന്യാസിൻെറയും സഫീറായുടെയും കഥ അപൂർണ്ണമായ പ്രതിഷ്ഠയ്ക്കു് ഒരു ഉദാഹരണമാണ് (അപ്പോ. പ്ര. 5: 1–11). എല്ലാം വിററു പണമാക്കിയെങ്കിലും മുഴുവൻ പ്രതിഷ്ഠിച്ചില്ല. കുറെ അവർ എടുത്തുവച്ചു, ഒരംശം കൊണ്ടുവന്ന് അപ്പോസ്തോലന്മാരുടെ കാൽക്കൽ വച്ചു. പക്ഷെ മുഴുവൻ പ്രതിഷ്ഠിച്ചതായി ഭാവിക്കുകയും പ്രഖ്യാപിക്കുകയും ചെയ്തു. 'അതു വിൽക്കുംമുമ്പെ നിൻേറതായിരുന്നില്ലയോ? വിററശേഷവും നിൻെറ കൈവശം അല്ലായിരുന്നുവോ? ഈ കാര്യത്തിന നീ മനസ്സുവെച്ചതെന്തു്? (അപ്പോ. പ്ര. 5: 4). ഈ വ്യാജം പറഞ്ഞതും പ്രവർത്തിച്ചതും ദൈവത്തോടും ദൈവത്തിൻെറ പരിശുദ്ധാത്മാവിനോടും ആണെന്ന് വി. പത്രോസ് പ്രഖ്യാപിച്ചു. അപൂർണ്ണസമർപ്പണം അവർക്കു് അപകടകാരണമായി. ഇരുവരും വീണ് പ്രാണൻ വിട്ടു.

"He (Jesses) was Present in all Places, with Thomas in India, with Peter in Rome and Paul in Illyria". St. Jerome (A. D. 340–420)

ക്കുന്ന ലവോദിക്യയിലെ സഭയുടെ സ്വഭാവമാണു നമുക്കുള്ളതെങ്കിൽ ആ സഭയ്ക്കു ലഭിച്ച അനുഭവമായിരിക്കും നമുക്കും ഉണ്ടാകുന്നതു്. 'നീ ഉഷ്ണവാനമല്ല ശീതവാനമല്ല; ശീതവാനോ ഉഷ്ണവാനോ ആയിരുന്നെങ്കിൽ കൊള്ളായിരുന്നു'. ഇങ്ങനെ ശീതവാനമല്ല, ഉഷ്ണവാനമല്ല, ശീതോഷ്ണവാനാകയാൽ നിന്നെ എൻെറ വായിൽനിന്ന് ഉമിണ്ണുകളയും' (വെളി. 3: 15–16). ചില ഭക്ഷണസാധനങ്ങൾ പച്ചയായി തിന്നുവാൻ രുചിയുണ്ട്. മററു ചിലതു് വെന്തശേഷം ഭക്ഷിപ്പാൻ പര്യാപ്തമായിരിക്കും. എന്നാൽ ഒരു സാധനവും പകുതി വെന്ത അവസ്ഥയിലോ തീയിൽ വാടിപ്പോയ നിലയിലോ ഭക്ഷിപ്പാൻ ആരും ഇഷ്ടപ്പെടുകയില്ല. അപൂർണ്ണമായ പ്രതിഷ്ഠ കപടഭക്തിയാകുന്നു. സ്വയം പൂർണ്ണമായി പ്രതിഷ്ഠിക്കുന്നുവെന്ന് ബാഹ്യമായി ഭാവിക്കുകയും യഥാർത്ഥത്തിൽ അരമനസ്സോടുകൂടെ മാത്രം പ്രതിഷ്ഠിക്കുകയും ചെയ്യുന്നതു് വെറും പ്രകടനമാകുന്നു. കർത്താവു് യഹൂദന്മാരുടെ പ്രമാണികളെ

നാം നമ്മേത്തന്നെ കർത്താവിന പ്രതിഷ്ഠിക്കണമെന്നാണ് താൻ ആഗ്രഹിക്കുന്നതു്. അതിൻെറ പ്രതീകമെന്ന നിലയിലാണ്, താൻ നമുക്കു തന്നിട്ടുള്ളതിൽ ഒരംശം തനിക്കു നേർച്ചയായിട്ടോ കാഴ്ചയായിട്ടോ സമർപ്പിക്കുന്നതു്. ഇക്കാര്യത്തിൽ, യേശുക്കുഞ്ഞിന് പൊന്നും മൂരും കുന്തുരുക്കവും കാഴ്ചവച്ച വിദ്വാന്മാർ നമുക്കു മാതൃകയാണ്. 'ശിശുവിനെ അമ്മയായ മറിയയോടുകൂടെ കണ്ടു്, വീണ് അവനെ നമസ്കരിച്ചു. നിക്ഷേപപാത്രങ്ങൾ തുറന്ന് അവന് പൊന്നും കുന്തുരുക്കവും മൂരും കാഴ്ചവച്ചു' (മത്താ. 2: 11). അവർ ആദ്യമായി തങ്ങളെത്തന്നെ സമർപ്പിച്ചു. അനന്തരം നിക്ഷേപങ്ങൾ സമർപ്പിച്ചു. പ്രതിഷ്ഠപ്പെരുനാൾ കൊണ്ടാടുമ്പോൾ നാം സഭയായും വ്യക്തികളായും നമ്മെത്തന്നെ കർത്താവിന സമർപ്പിക്കണം. അതാണ് സാക്ഷാൽ ബലി. ദൈവത്തിന് ഏററം പ്രസാദമായതും അതുത

റഷ്യൻ യാത്രാവിവരണം

# വീണ്ടും മോസ്ക്കോയിൽ (തുടർച്ച)

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

## ഇതുവരെ സംതൃപ്തിയായില്ല

ഞങ്ങൾ റഷ്യയിൽ ചെന്നതിനുശേഷം ഇതു രണ്ടാം പ്രാവശ്യമാണ് മോസ്ക്കോയിൽ വന്നതെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നിരുന്നാൽതന്നെയും മനോഹരമായ മോസ്ക്കോ നഗരം വീണ്ടും വീണ്ടും കാണണമെന്നുള്ള ആഗ്രഹമാണ് ഞങ്ങളിൽ മുന്നിട്ടു നിന്നത്. പ്രോഗ്രാമനുസരിച്ചു രണ്ടു ദിവസം കഴിയുമ്പോൾ റഷ്യ വിടണം; അതുകൊണ്ട് നഗരത്തിൽ കാണാവുന്നത്രയും വേഗം കാണണം, സമയം ഒട്ടും നഷ്ടപ്പെടുത്തരുത്. ഈ ചിന്തയുമായാണ് 26–ാം തീയതി പ്രഭാതത്തെ ഞങ്ങൾ സ്വാഗതം ചെയ്തത്. പ്രാർത്ഥനയും ദിനചര്യകളുമെല്ലാം നേരത്തെ കഴിച്ചു. രാവിലെ ഏതാണ്ട് 9 മണി കഴിയാതെ പട്ടണം സജീവമാകയില്ലല്ലോ. അതിനാൽ പത്തു മണിക്കു പുറപ്പെടാൻ വേണ്ട ഏർപ്പാടുകളായി. ഞങ്ങൾ കൃത്യം 9.30–നുതന്നെ പ്രഭാതഭക്ഷണവും കഴിഞ്ഞു തയ്യാറായിരുന്നു. കാറിൽ ചുററിസഞ്ചരിച്ച് പട്ടണത്തിന്റെ പല ഭാഗങ്ങൾ കാണുക. അതായിരുന്നു ഇന്നത്തെ പ്രധാനപരിപാടി. അതിനിടയ്ക്ക് സ്ഥാപനങ്ങളോ പള്ളികളോ കാണാൻ സൗകര്യപ്പെട്ടാൽ അതും കാണുക. അങ്ങനെ പട്ടണത്തിന്റെ ചില ഭാഗങ്ങൾ കണ്ടശേഷം 'Cultural and Educational centre' എന്നറിയപ്പെടുന്ന ഒരു സ്ഥാപനത്തിൽ കയറി. സമയദൗർലഭ്യത്താൽ ഒരു വിഹഗവീക്ഷണം കഴിഞ്ഞ് എത്രയും വേഗം അവിടെനിന്നും ഇറങ്ങി. കുറെ സഞ്ചരിച്ചു ഞങ്ങൾ 12 മണിയായപ്പോൾ മോസ്ക്കോയിലെ പ്രധാനപ്പെട്ട ഷോപ്പിംഗ് സെൻററിൽ എത്തി. അവിടം ഒന്നു കാണേണ്ടതുതന്നെയാണ്.

## മോസ്ക്കോയിലെ ഷോപ്പിംഗ്സെൻറർ

ഏതാണ്ട് പതിനാറു നിലകളുള്ള ഒരു പടുകൂററൻ കെട്ടിടമാണ് ഈ ഷോപ്പിംഗ് സെൻറർ. എല്ലാ നിലകളിലും വിവിധ തരത്തിലുള്ള സാധനങ്ങൾ വിൽക്കപ്പെടുന്നു. അവിടെ വന്നുകൂടുന്ന ജനതതിക്കു കണക്കില്ല. പ്രത്യേകിച്ച് നാലുമണികഴിഞ്ഞാൽ അവിടെ ഒരു ജനപ്രളയംതന്നെ ദർശിക്കാവുന്നതാണ്. അവിടെ ലഭിക്കാത്ത സാധനങ്ങൾ ഇല്ലതന്നെ. അതിനാൽ അവിടെ വരാത്ത ആളുകളും കുറവായിരിക്കും. നിശ്ചിത വിലയ്ക്ക് സാധനങ്ങൾ വിൽക്കണമെന്നുള്ളത് കർശന നിയമമായതിനാൽ വിദേശികൾക്കോ സ്വദേശികൾക്കോ സാധനങ്ങൾ വാങ്ങുമ്പോൾ കബളിപ്പിക്കപ്പെടുമെന്ന് സംശയമോ ഭയമോ ആവശ്യമില്ല. അതിനാൽ ആവക കാര്യത്തിന് പരിചയക്കാരുടെ സഹായം വേണ്ടാ. എന്നാൽ ഇന്ന സാധനം ഇത്രാമത്തെ നിലയിൽ ഇന്ന ഭാഗത്തു കിട്ടുമെന്ന് പരിചയമുള്ളവർ പറഞ്ഞുതന്നാൽ അത് വലിയ ഒരു സഹായമായിരിക്കും. ഞങ്ങൾക്ക് ആ സഹായവും ആവശ്യമില്ലായിരുന്നു. കാരണം സാധനങ്ങൾ വാങ്ങുക എന്നുള്ളതല്ലായിരുന്നല്ലോ ഞങ്ങളുടെ പ്രധാന ഉദ്ദേശം. നേരെ മറിച്ച് ആ സ്ഥാപനം ശരിയായി ഒന്നു കാണണമെന്നായിരുന്നു. എങ്കിലും ചില കൗതുകവസ്തുക്കൾ വാങ്ങണമെന്ന് ഞങ്ങൾക്ക് ആഗ്രഹമുണ്ടായിരുന്നു. അതും സാധിക്കയുണ്ടായി. അതിന് ആവശ്യമായ പണം റഷ്യൻ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ആപ്പീസിൽനിന്നും ഞങ്ങൾക്കു കൊടുത്തയച്ചിരുന്നു. ആ ഇനത്തിൽ അഞ്ഞൂറു റൂബിൾ, അതായത് ഏകദേശം നാലായിരം ഇൻഡ്യൻ രൂപാ. ഞങ്ങൾക്കു കൗതുക സാധനങ്ങൾ വാങ്ങാൻ പാത്രിയർക്കീസിന്റെ ആപ്പീസിൽനിന്നും

---

ന്നെയാണ്. 'ദുഷ്ടന്മാരുടെ യാഗം യഹോവയ്ക്കു വെറുപ്പ്; നേരുള്ളവരുടെ പ്രാർത്ഥനയോ അവനു പ്രസാദം' (സദൃശ. 15: 8). 'നിങ്ങൾ ബുദ്ധിയുള്ള ആരാധകരായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി പ്രതിഷ്ഠിപ്പിൻ' (റോമ. 12: 1).

—0—

അനവദിച്ചു എന്നുള്ളതു് ഞങ്ങൾക്കുതന്നെ അത്ഭുതമായി തോന്നി. സഭയുടെ സാമ്പത്തിക കഴിവു മാത്രമല്ല അവരുടെ സ്നേഹനിർഭരമായ ഔദാര്യമനഃസ്ഥിതിയുമാണ് അതു് വിളിച്ചറിയിക്കുന്നതു്. ഷോപ്പിംഗ്സെന്റർ കാണാനാണു് ഞങ്ങൾ അധികസമയവും ചെലവഴിച്ചതു്. നാലു മണിക്കു് ഒരു സ്വീകരണത്തിൽ സംബന്ധിക്കണം. അതിനിടയ്ക്കു് റുമേനിയൻ സന്ദർശനത്തിനുള്ള വിസാ സമ്പാദിക്കണം. ഉച്ചഭക്ഷണം കഴിക്കയും വേണം. അതുകൊണ്ടു് എന്തെങ്കിലും വാങ്ങുന്നതിനു് വൈകിട്ടു് 6 മണി കഴിഞ്ഞു് വരാമെന്നുള്ള തീരുമാനത്തോടുകൂടി ഞങ്ങൾ തല്ക്കാലം ഷോപ്പിംഗ്സെന്റർ വിട്ടു. വഴിക്കു് റുമേനിയൻ എംബസ്സിയിൽ കയറി വിസാ വാങ്ങുന്നതിനു സാധിച്ചു. ദ്വിഭാഷി ഐറീൻ അതിനു വേണ്ട സഹായങ്ങൾ ചെയ്തു. അപ്പോഴേക്കും മണി മൂന്നു്. വിശപ്പു വളരെയുണ്ടു്. വേഗം ഹോട്ടൽ റഷ്യയിലേക്കു പോയി. ഉച്ചഭക്ഷണം കഴിച്ചു. ഭക്ഷണം എത്ര മണിക്കു കഴിച്ചാലും ചൂടോടുകൂടി കിട്ടുമെന്നുള്ളതു് ഒരു പ്രത്യേകതയാണു്. അതിനു കാരണം ആവശ്യക്കാർ ഇന്ന ഭക്ഷണം വേണമെന്നു് ഓർഡർ കൊടുത്ത ശേഷമേ അവർ അതു പാചകപ്പെടുത്തുകയുള്ളു. കേൾക്കുമ്പോൾ വലിയ താമസമുണ്ടാകുന്ന ഏർപ്പാടാണെന്നു തോന്നുമെങ്കിലും കഴിവതും വേഗം അതെല്ലാം ലഭ്യമാണു്. അതിനു വേണ്ട എല്ലാ സന്നാഹങ്ങളും അവിടെയുണ്ടു്. പോരെങ്കിൽ ഭക്ഷണം രണ്ടുമൂന്നു മണിക്കൂർ സമയം എടുത്തല്ലേ കഴിക്കുന്നതും.

## സോവിയററു്—ഇൻഡ്യാ സാംസ്ക്കാരിക സംഘടന

റഷ്യയിൽ ഇങ്ങനെയൊരു സംഘടനയുണ്ടു്. ഇൻഡോ—സോവിയററു് കൾചറൽ സൊസൈററി എന്നൊരു സംഘടന ഇൻഡ്യയിലും പ്രവർത്തിക്കുന്നുണ്ടു്. ഇൻഡ്യയിൽ പ്രവർത്തിക്കുന്ന ഈ സംഘടനയുടെ അഖിലേന്ത്യാ പ്രസിഡണ്ടു് ശ്രീ. കെ. പി. എസ്. മേനോനാണു്. രണ്ടു രാഷ്ട്രങ്ങളിലെയും ജനങ്ങൾ തമ്മിൽ സൗഹാർദ്ദം നിലനിർത്തുന്നതിനും അന്യോന്യം സംസ്ക്കാരവിനിമയം ചെയ്യുന്നതിനും സഹായിക്കുന്ന സംഘടനകളാണിവ. ഞങ്ങളുടെ റഷ്യൻ സന്ദർശനത്തെക്കുറിച്ചു് റഷ്യൻ സാംസ്ക്കാരികസംഘടനയ്ക്കു് അറിവുണ്ടായിരുന്നതിനാൽ ഞങ്ങളെ അവരുടെ ആപ്പീസിലേക്കു ക്ഷണിക്കുന്നതിനും ഞങ്ങൾക്കു് അവരുടേതായ ഒരു പ്രത്യേക സ്വീകരണം നൽകുന്നതിനും അവർ തീരുമാനിച്ചിരുന്നു. അങ്ങനെ അവരുടെ ക്ഷണമനുസരിച്ചു് നാലു മണിക്കു് ഞങ്ങൾ അങ്ങോട്ടു പോയി. ഞങ്ങൾ അവിടെ എത്തിയപ്പോൾ ആ സംഘടനയുടെ പ്രസിഡണ്ടു്, സെക്രട്ടറി ആദിയായ ഔദ്യോഗിക ഭാരവാഹികളും മററു പല സുഹൃത്തുക്കളും കൂടി ഞങ്ങളെ സ്വീകരിച്ചു. ഒരു വനിതയാണു് അതിന്റെ സെക്രട്ടറി. അവരുടെ പേരു് മിസ്സ് ഐറീൻ വെറോഷിഫാ. ഞങ്ങൾ ഒരു മുറിയിൽ സമ്മേളിച്ചു് പല കാര്യങ്ങളെക്കുറിച്ചും സുഹൃൽസംഭാഷണം നടത്തിക്കൊണ്ടിരുന്നു. അവരിൽ അല്പം പ്രായം ചെന്ന ഒരാൾ ഞങ്ങളുടെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കയുണ്ടായി. അദ്ദേഹത്തിനു് കേരളത്തിലെ പഴയ ഓർത്തഡോക്സു് സുറിയാനിസഭയെപ്പററി ആധികാരികമായി പലതും പറയാനറിയാം. മാത്രമല്ല, ഇൻഡ്യൻ ചരിത്രവും നല്ല നിശ്ചയമാണു്. ഒന്നാം നൂററാണ്ടിൽതന്നെ 'പ. തോമ്മാശ്ളീഹായാൽ സ്ഥാപിതമായ ഇൻഡ്യൻ ഓർത്തഡോക്സ് സഭ വളരെ ശ്രേഷ്ഠമാണു്' ഇതാണു് അദ്ദേഹത്തിന്റെ അഭിപ്രായം. അദ്ദേഹം ഒരു ചരിത്രകാരനാണെന്നു പിന്നീടു മനസ്സിലായി. സുഹൃൽ സംഭാഷണവും ചായസൽക്കാരവും കഴിഞ്ഞു് ആ കെട്ടിടം ചുററിനടന്നു കാണുന്നതിനു് അവർ ഞങ്ങളെ ക്ഷണിച്ചു. മുറികളിൽ ചിത്രങ്ങളും പെയിന്റിംഗുകളും പ്രദർശിപ്പിച്ചിട്ടുണ്ടു്. ഒരു മുറിയിലെ ചിത്രങ്ങൾ ഞങ്ങളെ കൂടുതൽ ആകർഷിച്ചു. അവ ഇൻഡ്യയിലെ സാധാരണ ജനജീവിതത്തെ പ്രതിബിംബിപ്പിക്കാൻ ക്രമീകരിക്കപ്പെട്ടവയാണു്. ഉടുക്കാനും ഉണ്ണാനും ഇല്ലാതെ പട്ടിണിക്കോലം തിരിഞ്ഞ ചില മനുഷ്യരൂപങ്ങൾ. വേഷംകൊണ്ടു് ഇൻഡ്യാക്കാരാണെന്നു മനസ്സിലാക്കാൻ പ്രയാസമില്ല. പക്ഷെ ഞങ്ങൾക്കു വളരെ മനോവേദനയുണ്ടാക്കിയ ഒരു രംഗമായിരുന്നു അതു്. ഇൻഡ്യയിലെ സാധാരണ ജനങ്ങൾ വളരെ കഷ്ടപ്പെടുന്നു എന്നാണു് അവർ ധരിച്ചിരിക്കുന്നതു്. മററു സന്ദർശകരെ അതു മനസ്സിലാക്കുന്നതിനു് ഈ ചിത്രസഞ്ചയങ്ങളും. ആറു മണിയോടുകൂടി ഞങ്ങൾ അവരോടു യാത്രപറഞ്ഞു.

## മാർ കുപ്രിയാനോസ് മെത്രാപ്പോലീത്തായുടെ കത്തീഡ്രൽ പള്ളിയിൽ

വന്ന വഴിക്കു് പട്ടണത്തിലുള്ള നാലു പള്ളികൾ ഞങ്ങൾ സന്ദർശിക്കുകയുണ്ടായി. ഒന്നാമത്തേതു് 'The

വി. സഭയും സഭയിൻകൂടാരവും 14.

# സഭയിൻകൂടാരത്തിലെ ബലികർമ്മങ്ങൾ

(തുടർച്ച)

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

C. സാമൂഹ്യപരമായ ബലി

ശുശ്രൂഷാബലികളിൽ വ്യക്തിപരമായ ബലിയെപ്പററി നാം ഇതേവരെ ചിന്തിച്ചു. ഇനി നമുക്കു ചിന്തിക്കുവാനുള്ളതു് സാമൂഹ്യപരമായ ബലിയെക്കുറിച്ചാണു്. ന്യായപ്രമാണത്തിലെ സാമൂഹ്യപരമായ ബലി ക്രിസ്തുയേശുവിൻെറ ബലിയുടെ നിഴൽ ആയിരുന്നു. ഇതിനെക്കുറിച്ചു് ലേവ്യ 16-ാം അദ്ധ്യായത്തിലും, എബ്രാ. 9, 10 അദ്ധ്യായങ്ങളിലും, പ്രതിപാദിച്ചിരിക്കുന്നു. ലേവ്യ 16-ാം അദ്ധ്യായത്തിൻെറ പൊരുൾ ആണു് എബ്രാ. 9-ം, 10-ം അദ്ധ്യായങ്ങൾ. ന്യായപ്രമാണ ഗ്രന്ഥങ്ങളാകുന്ന, മൂശയുടെ പുസ്തകങ്ങളിൽ കാണുന്ന ബലികർമ്മാദികളുടെ പൊരുൾ എ

---

Church of The Blessed Robe of Christ' എന്നറിയപ്പെടുന്ന പള്ളിയായിരുന്നു. കർത്താവിനെ കുരിശിച്ചപ്പോൾ ക്രൂശകർ ചിട്ടിയിട്ടു് എടുത്ത തൻെറ അങ്കിയുടെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഒരു പള്ളി. രണ്ടാമതു് St. John the Fighters Church' മൂന്നാമതു് 'St. Nicholas Church' നാലാമതു് 'The Church of Transfiguration' അതായതു് മറുരൂപപ്പള്ളി. ഇതാണു് ആർച്ചു ബിഷപ്പു് കപ്രിയാനോസിൻെറ കത്തീഡ്രൽ പള്ളി. പഴയ സഭാകലണ്ടർ അനുസരിച്ചു് അടുത്ത ദിവസം റഷ്യൻ സഭയ്ക്കു് പ. സ്ലീബാപ്പെരുനാളായിരുന്നു. അതനുസരിച്ചു ഞങ്ങൾ സന്ദർശിച്ച ഈ നാലു പള്ളികളിലും സ്ലീബാപ്പെരുനാളിന്റേതായ സന്ധ്യാനമസ്കാരം നടക്കുകയായിരുന്നു. വൈകിട്ടു് 6 മണി മുതൽ 9 മണിവരെ ഈ ശുശ്രൂഷ നീണ്ടുനിന്നു. ഓരോ പള്ളിയും ശുശ്രൂഷയിൽ സംബന്ധിക്കുന്ന ആളുകളെക്കൊണ്ടു നിറഞ്ഞു കവിഞ്ഞിരുന്നു. ആദ്യത്തെ മൂന്നു പള്ളികളിലും ഞങ്ങൾ കയറിയിറങ്ങിയതല്ലാതെ അധികസമയം അവിടെ ചെലവഴിച്ചില്ല. എന്നാൽ കത്തീഡ്രൽ പള്ളിയിൽ ഞങ്ങൾ സന്ധ്യാനമസ്ക്കാരശുശ്രൂഷ കഴിയുന്നതുവരെ സംബന്ധിച്ചു. ആയിരക്കണക്കിനു് ആളുകൾ അവിടെയുണ്ടായിരുന്നു. ഞങ്ങൾക്കു് ഹൃദ്യമായ ഒരു സ്വീകരണമാണു് അവിടെ ലഭിച്ചതു്. സന്ധ്യാനമസ്ക്കാരത്തിനു് കപ്രിയാനോസ് മെത്രാപ്പോലീത്തായാണു് നേതൃത്വം നൽകിയതു്. അനേകം അച്ചന്മാരും ശെമ്മാശ്ശന്മാരും അദ്ദേഹത്തെ സഹായിപ്പാനുണ്ടായിരുന്നു. ഞങ്ങളുടെ സാന്നിദ്ധ്യം അവിടെ കൂടിയിരുന്ന ജനങ്ങളെയെല്ലാം ആകർഷിച്ചു എന്നതിനു സംശയമില്ല. പുഷ്പങ്ങളാൽ അലങ്കരിച്ച ഒരു വലിയ സ്ലീബാ (തടിക്കുരിശു്) എല്ലാവരും ചേർന്നു് ആഘോഷപൂർവ്വം എഴുന്നള്ളിച്ചു് പള്ളിയുടെ നടുവിൽ പ്രത്യേകം തയ്യാറാക്കിയിരുന്ന പ്ലാറ്റുഫോമിലെ പീഠത്തിൽ കൊണ്ടുവച്ചു് പ്രാർത്ഥനകൾ നടത്തിയതു് അന്നത്തെ ശുശ്രൂഷയുടെ ഒരു പ്രത്യേകതയായിരുന്നു. അവസാനം സ്ലീബാപ്പെരുനാളിനെക്കുറിച്ചും ഞങ്ങളെക്കുറിച്ചും പ. മാർ തോമ്മാശ്ലീഹായുടെ ഇൻഡ്യയിലെ ഓർത്തഡോക്സ് സഭയെക്കുറിച്ചും മെത്രാപ്പോലീത്താ, പള്ളിയിൽ അല്പനേരം പ്രസംഗിക്കുകയുണ്ടായി. ഞങ്ങൾ അതിനു സമുചിതമായി മറുപടിയും പറഞ്ഞു. ജനങ്ങൾ വളരെ ഭക്തിബഹുമാനങ്ങളോടെയാണു് പ്രസംഗങ്ങൾ ശ്രവിച്ചതെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണു്. ശുശ്രൂഷയ്ക്കു ശേഷം 9.15-നു് ഞങ്ങൾ അവരോടു യാത്ര പറഞ്ഞു. ഇനിയും അത്താഴമാകട്ടെ എന്നു് എല്ലാവർക്കും താല്പര്യമായതിനാൽ നേരെ ഹോട്ടൽ റഷ്യയിലേക്കുതന്നെ മടങ്ങി. (തുടരും)

—0—

FOR FAVOURS RECEIVED





Mathew M. Thomas, N. Behar.




Mrs. Cherian, Chengannur.

ന്താണെന്ന് എബ്രായ ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മൂശയുടെ പുസ്തകങ്ങളിൽ പ്രധാനമായി രണ്ടു മഹാപുരോഹിതന്മാരെക്കുറിച്ചു പറയുന്നു, ഒന്ന് മല്ക്കിസദേക്കും, മറെറാരാറം അഹരോനം. ഇതിൽ മല്ക്കിസദേക്കിന്റെ പൌരോഹിത്യ ക്രമത്തെപ്പററി എബ്രാ. 5, 6, 7 അദ്ധ്യായങ്ങളിലും അഹരോന്റെ പൌരോഹിത്യ ശുശ്രൂഷയെപ്പററി എബ്രാ. 8, 9, 10 അദ്ധ്യായങ്ങളിലും നാം വായിക്കുന്നു. ഈ രണ്ടു മഹാപൌരോഹിത്യവും ക്രിസ്തുവിന്റെ പൌരോഹിത്യത്തിന്റെ നിഴൽ ആയിരുന്നു എന്നും, ക്രിസ്തുയേശുവിൽ ഈ രണ്ടു പൌരോഹിത്യവും നിറവേറിയിരിക്കുന്നു എന്നും എബ്രായലേഖനകർത്താവു സമർത്ഥിച്ചിരിക്കുന്നു.

## മല്ക്കിസദേക്കിന്റെ പൌരോഹിത്യ ക്രമം.

മൽക്കിസദേക്കിന്റെ പൌരോഹിത്യം അപരിഛിന്നപരമ്പര ആയിരുന്നതുപോലെ ക്രിസ്തുവിന്റെ പൌരോഹിത്യം അപരിഛിന്ന പരമ്പര (മാറിപ്പോകാത്തതു്) ആണെന്നും (ഉല്പ 14: 18—20 ഒ. നോ. എബ്രാ 5: 6—7, 7: 1—19) പൌരോഹിത്യ ശുശ്രൂഷയിൽ അഹരോൻ ക്രിസ്തുവിന്റെ നിഴൽ ആയിരുന്നു എന്നും (ലേവി. 16. ഒ. നോ. എബ്രാ 9—ം 10—അദ്ധ്യായങ്ങൾ) അത്രെ ഈ ഭാഗങ്ങളിൽ തെളിയിച്ചിരിക്കുന്നതു്. അതായതു് അഹരോന്റെ മഹാപൌരോഹിത്യക്രമം മാറിമാറിപ്പോകുന്നതാണു്. എന്നാൽ മാറിമാറിപ്പോകാത്തതായി ജീവാരംഭവും ജീവാവസാനവും വംശാവലിയും കാണാത്ത മല്ക്കിസദേക്കിന്റെ പൌരോഹിത്യ ക്രമം അത്രെ ക്രിസ്തുവിന്റെ പൌരോഹിത്യ ക്രമത്തിനു് നിഴലാകുന്നതു്. അതുപോലെ മഹാപൌരോഹിത്യ ശുശ്രൂഷയിൽ ആണ്ടിൽ ഒരിക്കൽ അതിവിശുദ്ധ സ്ഥലത്തു പ്രവേശിക്കുന്ന മഹാപുരോഹിതൻ അഹരോന്റെ മഹാപൌരോഹിത്യ ശുശ്രൂഷ ക്രിസ്തുവിന്റെ മഹാപൌരോഹിത്യ ശുശ്രൂഷയ്ക്കു് നിഴൽ ആയിരുന്നു എന്നും എബ്രായ ലേഖനകർത്താവു ചൂണ്ടിക്കാണിക്കുന്നു.

ക്രിസ്തു യേശുവിന്റെ ക്രൂശാരോഹണത്തോടുകൂടെ ബലി അവസാനിച്ചു എന്നും, ക്രിസ്തുവിന്റെ ബലി ജീവിച്ചിരിക്കുന്നവർക്കു മാത്രം ആണെന്നും, ജീവിച്ചിരിക്കുമ്പോൾ രക്ഷിക്കപ്പെട്ടവനു് പിന്നീടു് ക്രിസ്തുവിന്റെ ബലി ആവശ്യം ഇല്ലെന്നും മററുമുള്ള നവീന ഉപദേശപിശകുകൾ ലേവ്യ പുസ്തകം 16—ാം അദ്ധ്യായത്തിലും എബ്രാ. 9, 10 അദ്ധ്യായങ്ങളിലും ചൂണ്ടിക്കാണിച്ചിരിക്കുന്ന സാമൂഹ്യപരമായ ബലിയെപ്പററി ശരിയായി പഠിച്ചുകഴിയുമ്പോൾ വിച്ഛേദിക്കപ്പെടുന്നതാണു്. വ്യക്തിപരമായ ബലികളെപ്പോലെ സാമൂഹ്യപരമായ ബലികളിലും പാപപരിഹാര ബലിയെന്നും, സുഗന്ധവാസന ബലിയെന്നും രണ്ടു പിരിവുകൾ ഉണ്ടു്. ഇതിൽ ഓരോന്നിനെപ്പററി ചിന്തിക്കാം.

a. പാപബലി. (പാപപരിഹാരബലി) ലേവി 16—ാം അദ്ധ്യായത്തിൽ ആണ്ടിൽ ഒരിക്കൽ പാപപരിഹാരനാളിൽ മഹാപുരോഹിതൻ നടത്തുന്ന സാർവ്വത്രികബലിയെപ്പററിയത്രെ പ്രതിപാദിച്ചിരിക്കുന്നതു്. ഇതു് മഹാപുരോഹിതനു് അല്ലാതെ മററാർക്കും ചെയ്‌വാൻ അവകാശം ഉണ്ടായിരുന്നില്ല. ഇതു [illegible] വ്യക്തിപരമായ ബലികളുടെ പൂർണ്ണതയും സകല ഇസ്രായേൽമക്കൾക്കും ഒരു ദിവസം ഒരുമിച്ചു് പാപപരിഹാരം നൽകുന്നതും ആയിരുന്നു. ഒരു ഇസ്രായേല്യനു് വ്യക്തിപരമായി ഇതിൽ യാതൊന്നും പ്രവർത്തിക്കുന്നതിനു് ഉണ്ടായിരുന്നില്ല. സമൂഹത്തിൽ നിന്നത്രെ ബലിക്കുള്ള സാധനം എടുത്തുവന്നതു്. (ലേവി 16: 5) വ്യക്തിപരമായ ബലിപോലെ അർപ്പണം, അറുക്കൽ മുതലായ പ്രഥമശുശ്രൂഷകളിൽ (*Service*) ഏതെങ്കിലും പുരോഹിതനോ, മററു വ്യക്തിക്കോ യാതൊന്നും ചെയ്യേണ്ടതുണ്ടായിരുന്നില്ല. അവരുടെ പാപപരിഹാരനാൾ തിസ്രി (എത്താനിം — തുലാമാസം) ഏഴാം മാസം 10—ാം തീയതി ആയിരുന്നു. (ലേവി. 16: 29, 23: 26—32, 1 രാജാ. 8: 2) ഈ ബലികൊണ്ടു് സമാഗമനകൂടാരത്തിൽ പ്രാകാരത്തിലും (ലേവി. 16: 7) വിശുദ്ധസ്ഥലത്തും, അതിവിശുദ്ധസ്ഥലത്തും, കൃപാസനത്തിങ്കലും (16. 15, 16) യാഗപീഠത്തിങ്കലും (ലേവി 16: 18, 25) പാളയത്തിനു പുറത്തും (ലേവി. 16: 21, 27) ശുശ്രൂഷകൾ നടത്തേണ്ടിയിരുന്നു. പാപപരിഹാരബലി നടത്തുന്ന മഹാപുരോഹിതൻ ദേഹം വെള്ളത്തിൽ കഴുകി (16: 4) വിശുദ്ധവസ്ത്രങ്ങൾ ധരിക്കണം (16: 4) മുന്നമെ അവനുവേണ്ടിയും പിന്നീടു ജനങ്ങൾക്കുവേണ്ടിയും ബലി അർപ്പിച്ചുവന്നു (5: 2). എന്നാൽ ഈ രണ്ടു ശുശ്രൂഷകളും ഇടകലർത്തിയത്രേ നടത്തിവന്നതു്. ഈ ശുശ്രൂഷയിൽ പ്രധാനമായി ഏഴു ഘട്ടങ്ങൾ അടങ്ങിയിരിക്കുന്നു. (i) സമാഗമനകൂടാരവാതുക്കൽ ഉള്ള അർപ്പണം (16: 7—9) (ii) അറുക്കൽ (16: 15) (iii) രക്തംകൊണ്ടുള്ള ശുശ്രൂഷ (16: 15) (iv) ബലിപീഠത്തിങ്കലെ ദഹനം (16: 25) (v) പാളയത്തിനു പുറത്തുവച്ചുള്ള ചുടീൽ (16: 27) (vi) അസസ്സേലിനുള്ള ആടിനെ വിടുന്നതു് (16: 21, 27) (vii) പൂർണ്ണമായ പാപമോചനവും അനുഗ്രഹവും (16: 30, എബ്രാ. 9. 28). ഇവയിൽ 5—ം 6—ം ശുശ്രൂഷകൾ മഹാപുരോഹിതന്റെ ജോലികളിൽ പെട്ടതല്ല. മഹാപുരോഹിതൻ നിയമിച്ചാക്കുന്ന വ്യക്തിയുടെ ജോലിയത്രേ (16: 21—28) അതുപോലെ 6—ാമത്തേതു് പാപബലികൾക്കുള്ള കണക്കിനെക്കൊണ്ടുള്ളതല്ല. ആയതു് പ്രത്യേക ശുശ്രൂഷ ആകുന്നു. ഇതിൽ ഒരിക്കൽ ഒരു ദിവസം നടത്തിവന്നിരുന്ന ഈ ബലി ഒരു വർഷത്തേക്കുള്ള (ഒരു കാലയളവിലേക്കുള്ള) പാപപരിഹാരത്തിനുള്ള ബലി അത്രെ.

മഹാപുരോഹിതനായ ക്രിസ്തുയേശുവിന്റെ സാർവ്വത്രികബലി ഒരു കാലയളവിൽകൂടെ കഴിഞ്ഞുപോകുന്നതത്രെ അതു് മാനുഷികമായ ഒരു ദിവസംകൊണ്ടു് തീർന്നതോ തീർക്കുന്നതോ അല്ല. മനുഷ്യന്റെ ആയിരം സംവത്സരങ്ങൾ ദൈവദൃഷ്ടിയിൽ ഒരു യാമം പോലെ എന്നു് സങ്കീർത്തനക്കാരൻ പറയുന്നു. (90: 4) ഒരു യാമം ഏഴര നാഴിക ആണെങ്കിൽ ഒരു ദിവസം എട്ടു യാമങ്ങൾ ആയി ഗണിക്കാവുന്നതാണു്. (മത്താ. 14: 25, ലൂക്കോ. 12: 38) ഇതനുസരിച്ചു് 8000 മനുഷ്യ വർഷങ്ങൾ പോലും ഒരു കർത്തൃദിവസം (ഒരു യുഗ ദിവസം) മാത്രം ആയിരിക്കുന്നു. (സംഖ്യ 24: 7 ഒ. നോ. ഉല്പ 2: 2, 3) അതിനാൽ ക്രിസ്തുയേശു ആകുന്ന മഹാപുരോഹിതന്റെ, പാപപരിഹാരനാളിനു് പൊരുളായ ബലി ഒരു യുഗദിവസത്തെ (കർത്തൃദിവസത്തെ) ശുശ്രൂഷ ആകുന്നു. പാപപരിഹാരനാളിൽ മഹാപു

രോഹിതനായ അഹറോൻ ഒരു മനുഷ്യദിവസത്തിലെ ചുരുങ്ങിയ യാമംകൊണ്ട് അതിവിശുദ്ധസ്ഥലത്തെ ശുശ്രൂഷ തീർക്കുന്നതായി കാണുന്നു. (ലേവി. 16:15) ആയത് ക്രിസ്തുയേശു ദൈവസന്നിധിയിൽ, അതിവിശുദ്ധ സ്ഥലത്ത് പിതാവിന്റെ വലത്തുഭാഗത്ത് പ്രവേശിച്ചിരിക്കുന്നതിന്റെ നിഴൽ ആയിരുന്നു (എബ്ര.9:11, 12). അഹറോന്റെ, അതിവിശുദ്ധസ്ഥലത്തെ പ്രവേശനം മാനുഷിക കണക്കിൽ ചുരുങ്ങിയ യാമംകൊണ്ട് കഴിയുന്നു എങ്കിലും, മഹാപുരോഹിതനായ ക്രിസ്തു അതിവിശുദ്ധസ്ഥലത്തു പ്രവേശിച്ചിട്ട് പല മനുഷ്യ വർഷങ്ങൾ കഴിഞ്ഞിരിക്കുന്നത് ദേവദിവസത്തിന്റെ ചുരുങ്ങിയ യാമം മാത്രമായിരിക്കുന്നു. ഇതിനെപ്പറ്റി പാപപരിഹാരനാളിലെ അഹറോന്യ ബലിയും, ക്രിസ്തുവിന്റെ ബലിയുംതമ്മിൽ ചിന്തിച്ചു പഠിക്കുമ്പോൾ കൂടുതൽ സംഗ്രാഹ്യമാകുന്നതാണ്.

വചനമായ ദൈവംതമ്പുരാൻ നമുക്കുവേണ്ടി ബലിയായിത്തീർന്നു. തന്റെ ബലി ഒരു വലിയ കാലഅളവിൽകൂടെ കടന്നുപോകുന്നതത്രെ. പാപപരിഹാരനാളിലെ ബലിയിൽ ഏഴ് ഘട്ടങ്ങൾ ഉണ്ടായിരുന്നതുപോലെ യേശുക്രിസ്തുവിന്റെ സാർവ്വത്രിക ബലിയിലും ഏഴ് ഘട്ടങ്ങളും കാണപ്പെടുന്നതാണ്. ഈ ഏഴ് ഘട്ടങ്ങളും കൂടുന്നതാണ് ഏക ബലി. ഏതെങ്കിലും ഒരു ഘട്ടം അവസാനിച്ചാൽ ബലി തീർന്നതായി ഗണിക്കുന്നത് തെറ്റിദ്ധാരണ മാത്രമാണ്. അർപ്പണം, അറുക്കൽ, ശുശ്രൂഷ, ദഹനം, ചുടീൽ, വിടുതൽ, മോചനം എന്നീ ഏഴ് ഘട്ടങ്ങളും അവസാനിക്കുന്നതോടുകൂടി മാത്രമെ പാപപരിഹാരനാളിലെ ബലി പൂർത്തിയാകുന്നുള്ളു. മേൽപ്പറഞ്ഞ ഏഴുഘട്ടങ്ങളിൽ ഓരോന്നും ക്രിസ്തുവിന്റെ ബലിയുടെ ഓരോ ഭാഗം മാത്രമാണ്.

ദൈവപുത്രനായ ക്രിസ്തുയേശു അല്ലാതെ ഈ ബലിക്ക് ആരും നിയമിക്കപ്പെട്ടിട്ടില്ല. (ഉല്പ. 3: 15 എശാ. 7: 14) താൻ ഇതിനുവേണ്ടി അഭിഷേകം ചെയ്യപ്പെട്ട മഹാപുരോഹിതൻ ആകുന്നു. അതിനാൽ അത്രെ വചനമായ ദൈവം, മ്ശിഹാ — ക്രിസ്തു (അഭിഷേകം ചെയ്യപ്പെട്ടവൻ) എന്ന് വിളിക്കപ്പെടുന്നത്. (ദാനി 9: 25: യോഹ 1. 41, എശാ. 11: 2, എബ്ര. 1. 9: 2:17. 5: 4. 5) തന്റെ മഹാപൗരോഹിത്യം മാറി മാറിപ്പോകാത്ത എന്നേക്കും നിലനിൽക്കുന്നതത്രെ. (എബ്രാ. 5: 6, 7: 2, 3, 24) തന്റെ ബലിയിൽ ആശ്രയിക്കുന്ന സകലർക്കും പരിപൂർണ്ണമായ പാപവിമോചനം ലഭിക്കുന്നു. (നട. 13: 38, എബ്രാ. 9: 28). ഈ ബലി അർപ്പണം മനുഷ്യരുടെ പ്രവൃത്തികൊണ്ടോ വിശ്വാസംകൊണ്ടോ ഉണ്ടായിട്ടുള്ളതല്ല. അത് ദൈവത്തിന്റെ കൃപാദാനം മാത്രം ആകുന്നു. (എഫേ. 2: 4—9) കാരണം താൻ ലോകത്തെ സ്നേഹിക്കുന്നു. (യോഹ. 3: 16).

<u>അർപ്പണവും അറക്കലും.</u> യേശുക്രിസ്തുവിന്റെ ബലി അർപ്പണവും, അറക്കലും പൂർവ്വകാലത്തിൽതന്നെ നടന്നതായി കാണുന്നു. വേദപുസ്തകത്തിൽ കാണുന്ന ലോകം എന്ന പദം പാപത്തോടുകൂടെയുള്ള പ്രവാസത്തെയോ, സ്രഷ്ടാവിൽനിന്ന് അകന്ന മനുഷ്യന്റെ വാസസ്ഥലത്തെയോ പലഭാഗത്തും കുറിച്ചിട്ടുണ്ട്. (റോമ. 11: 12, 1 കോരി. 1: 21, 2:12, 11:32, ഗലാ. 1: 4, എഫേ. 2: 2, 6: 12; 2. തീമോ. 4: 10, 1. യോഹ. 2: 16, 17) ദൈവം ആദാമിനെ സൃഷ്ടിച്ച് ഏദൻതോട്ടത്തിൽ ആക്കിയപ്പോൾ ആദാമിന്റെ മണവാട്ടിയായ ഹവ്വാ ആദാമിൽ മറഞ്ഞിരുന്നു. (ഉല്പ. 5: 1, 2) പിന്നീട് ഹവ്വാ ആദാമിൽനിന്ന് പുറത്തുവന്നു. (ഉല്പ. 2: 21, 22) ഇതുപോലെ ക്രിസ്തുവിൻമണവാട്ടിയായ സഭ ദൈവസ്വരൂപത്തിലും സാദൃശത്തിലും സൃഷ്ടിക്കപ്പെടുന്നതിനു മുമ്പായി (ഉല്പ 1: 26) മണവാളനായ ക്രിസ്തുവിൽ മറഞ്ഞിരുന്നു. "ദൈവം ലോകസൃഷ്ടിക്കുമുമ്പെ നമ്മുടെ തേജസ്സിനായി മുൻനിയമിച്ചതും മറഞ്ഞിരിക്കുന്നതുമായ ദൈവത്തിന്റെ ജ്ഞാനം അത്രെ മർമ്മമായിട്ടത്രെ പ്രസ്താവിക്കുന്നു'. (1.കോരി. 2: 7, കൊലൊ. 1: 26, എഫെ. 3: 5) " നാം തന്റെ സന്നിധിയിൽ വിശുദ്ധരും നിഷ്കളങ്കരും ആകേണ്ടതിന് അവൻ ലോകസ്ഥാപനത്തിനുമുമ്പ് നമ്മെ അവനിൽ തെരഞ്ഞെടുത്തു" (എഫെ. 1: 4). ലോകസ്ഥാപനത്തിനുമുമ്പ് വചനമായ ദൈവം തമ്പുരാനിൽ മറഞ്ഞിരുന്ന, ക്രിസ്തുവിൻ സ്വരൂപവും സാദൃശവും ആകുന്ന മണവാട്ടിസഭ ഭൂമിയിൽ ദൃശ്യമായി സൃഷ്ടിക്കപ്പെടുകയും ഏദൻതോട്ടത്തിൽ ആക്കപ്പെടുകയും ചെയ്തു. (ഉല്പ. 2: 7. 8) ഇപ്രകാരം ഏദൻതോട്ടത്തിൽ ആക്കപ്പെട്ട മണവാട്ടിസഭ ദൈവത്തെവിട്ട് ലോകത്തിനു വിധേയമായപ്പോൾ അഥവാ പാപം ചെയ്തപ്പോൾ

---

അറേബ്യവരെ ഇന്ത്യയും അതിന്റെ സകല പ്രവിശ്യകളും സമീപ പ്രദേശങ്ങളും <u>അപ്പോസ്തോലപൗരോഹിത്യകരം</u> അപ്പോസ്തോലനായ തോമായിൽനിന്നും സ്വീകരിച്ചു. അദ്ദേഹം പണിയിച്ചു ശുശ്രൂഷിച്ചിരുന്ന സഭയുടെ <u>ഭരണാധികാരിയും നേതാവും അദ്ദേഹംതന്നെ</u> ആയിരുന്നു. (അബ്ദീശോ (1318).

(19th Centenary of the Landing of St. Thomas in India" Page 8)

---

## കശ്ശീശാപട്ടം

അമേരിക്കയിൽ ഉപരിപഠനത്തിനിടയിൽ തല്ക്കാല അവധിയെടുത്തു നാട്ടിൽ മടങ്ങിയെത്തിയ മാവേലിക്കര പള്ളത്തു ഡീക്കൻ ജോൺ മാത്യൂസിന് 1970 ആഗസ്റ്റ് 19-ാം തീയതി കോട്ടക്കൊട്ട ചാത്തമംഗലം അരമനച്ചാപ്പലിൽവച്ച് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് കശ്ശീശാപട്ടം നൽകിയിരിക്കുന്നു. റവ. ജോൺ മാത്യൂസ് സെപ്റ്റംബർ ആദ്യവാരത്തിൽ അമേരിക്കയിലേക്കു മടങ്ങി.

# രാഷ്ട്രപുനർനിർമ്മാണത്തിന്റെ ലക്ഷ്യം

ജനതയ്ക്കു് പരിഷ്കൃത ജീവിതത്തിന്റെ ആധുനിക സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കലാണു്. രാസവസ്തുക്കളുടെ ബഹുമുഖമായ ഉപയോഗം ഇവിടെ അനിവാര്യമായിത്തീരുന്നു.

കേരളത്തിലും പുറത്തും ഒട്ടനവധി വ്യവസായങ്ങൾക്കു് ആവശ്യമായ പലതരം രാസവസ്തുക്കൾ ടി. സി. സി. ഉല്പാദിപ്പിക്കുന്നു. ആയിരത്തില്പരം തൊഴിലാളികൾ ജോലിചെയ്യുന്ന ഈ സ്ഥാപനം കേരള ഗവർമ്മെണ്ടിന്റെ നിയന്ത്രണത്തിലുള്ള ഏററവും വലിയ വ്യവസായ ഘടകമാണു്. ഭാരതത്തിന്റെ പുനർനിർമ്മാണത്തിൽ അഭിനന്ദനാർഹമായ പങ്കുവഹിച്ചുകൊണ്ടു് ജനസേവനത്തിന്റെ മുന്നണിയിൽ പുരോഗതിയിലേക്കുള്ള രാജപാതയിൽ ടി. സി. സി തലയുയർത്തി

**ദി ട്രാവൻകൂർ കൊച്ചിൻ കെമിക്കൽസ് ലിമിറ്റഡ്,**

ഏലൂർ—ഉദ്യോഗമണ്ഡൽ.

കേരളം.

# താപസശ്രേഷ്ഠനായ പരുമല തിരുമേനി

(സി. ഇസഡ്. റമ്പാച്ചൻ)

പരിശുദ്ധ പിതാവായ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ നവംബർ 1–ം 2–ം തീയതികളിലാണ്. മലങ്കരയിലെ ഏക പ്രഖ്യാപിത പരിശുദ്ധനായ തിരുമേനിയുടെ അനുഗ്രഹീതമദ്ധ്യസ്ഥതയിലൂടെ ജനസഹസ്രങ്ങൾ അനുഭവിക്കുന്ന ദൈവകൃപയെപ്പറ്റി ധാരാളമായി സ്തോത്രം ചെയ്യുകയും തിരുമേനിയെ അനുമോദിക്കുകയും ചെയ്യുന്നു. എന്നാൽ നമ്മുടെ പെരുന്നാളാഘോഷങ്ങളും ഈ അനുമോദനപ്രവണതകൊണ്ട് പരിതൃപ്തരായാൽ മതിയോ? പോരാ. അനുമോദനമല്ല അനുകരണമായിരിക്കട്ടെ നമ്മുടെ ലക്ഷ്യം. ഈ ലക്ഷ്യത്തിലേക്ക് ഈ ലേഖനം സഭാമക്കളെ ആഹ്വാനം ചെയ്യുന്നു— പത്രാധിപർ.

'എന്റെ കർത്താവേ! നിന്റെ പരിശുദ്ധന്മാരുടെ ആത്മാക്കളിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന സ്നേഹത്തിൽ നിന്നും മമതയിൽനിന്നും എന്നെ വിരോധിക്കരുതേ; നിന്റെ വലിമയെ ആഘോഷിക്കുന്ന മേലുള്ള സൈന്യങ്ങളുടെ ഭയങ്കര അട്ടഹാസത്തെ ഈ സമയത്തു് ആത്മചെവികൾകൊണ്ടു കേൾപ്പാൻ നിന്റെ കൃപയാൽ എന്നെ യോഗ്യനാക്കണമേ; നിന്റെ ശുദ്ധിമാന്മാരുടെ ബോധത്തിന് ഈ സമയത്തു കേൾക്കപ്പെടാവുന്ന സംഗീതത്തെയും പുകഴ്ചയെയും കേൾപ്പാനും എനിക്കു കൃപയരുളണമെ; പ്രാർത്ഥനാസമയത്തു് വെളിപ്പെടുന്ന അഗ്നിമയന്മാരായ മാലാഖമാരെ കാണുന്നതിനും അവരിൽ നിന്നും വീശുന്ന സുഗന്ധവാസനയാൽ ആനന്ദിക്കുന്നതിനും നിന്റെ കൃപയാൽ എന്നെ യോഗ്യനാക്കണമേ',

അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ 'അറയിൽ കടന്ന് രഹസ്യത്തിലുള്ള പിതാവിനോടു പ്രാർത്ഥിക്കു'ന്നവർക്കു സഹായകമായിരിപ്പാൻ പരിശുദ്ധാത്മ നിറവോടുകൂടി പരിശുദ്ധ പിതാക്കന്മാർ രചിച്ചിട്ടുള്ള രഹസ്യപ്രാർത്ഥനയിൽ ഒരു ഭാഗമാണ് മേലുദ്ധരിച്ചിരിക്കുന്നതു്. മനുഷ്യനും ദൈവവുമായി സംസർഗ്ഗം ചെയ്യുന്ന പ്രാർത്ഥനാവേള ഭൂമിയേയും സ്വർഗ്ഗത്തേയും സംയോജിപ്പിക്കുന്ന സന്ദർഭമാണെന്നത്രേ അതിൽനിന്നും വ്യക്തമാകുന്നതു്. അതേ, ദൈവസ്നേഹംകൊണ്ട് മനുഷ്യഹൃദയം ജ്വലിക്കുന്നതു് അപ്പോഴാണ്! മാലാഖമാർ പെരുവെള്ളത്തിന്റെ ഇരമ്പൽപോലെ സ്തുതിഗീതങ്ങൾ അനവരതം പാടുന്നതിന്റെ ശബ്ദം മനുഷ്യശ്രവണങ്ങളിൽ പതിയുന്നതും അപ്പോഴാണ്!! അഗ്നിമയന്മാരായ സ്വർഗ്ഗീയ സൈന്യങ്ങളുടെ ദർശനം മൺമയന്മാരായ മനുഷ്യർക്കു ലഭ്യമാകുന്നതും, മാലാഖമാരുടെ സാന്നിദ്ധ്യത്തെ വിളിച്ചറിയിക്കുന്ന പരിമളം ആസ്വദിച്ചാനന്ദിക്കുവാൻ മനുഷ്യർക്കു സാധിക്കുന്നതും അപ്പോഴത്രെ!!! ഇന്ന് പരിശുദ്ധനായ പരുമല തിരുമേനിയുടെ പാവ

---

തന്റെ മണവാട്ടിസഭയെ രക്ഷിക്കുന്നതിനുവേണ്ടി ലോക സ്ഥാപനം മുതൽ കുറൽ അറക്കപ്പെട്ടു. '' ലോകസ്ഥാപനം മുതൽ അറക്കപ്പെട്ട കുഞ്ഞാട്.'' (വെളി. 13: 8 ഉല്പ. 3: 15) ഇപ്രകാരം ക്രിസ്തു തന്റെ സൃഷ്ടിയായ മനുഷ്യവർഗ്ഗത്തിനു വേണ്ടി ലോകസ്ഥാപനം മുതൽ പാപബലിയായിത്തീർന്നു. ഇപ്രകാരം പൂർവ്വകാലത്തു തന്നെ ക്രിസ്തുയേശു ബലിയായി അർപ്പിക്കപ്പെടുകയും അറുക്കപ്പെടുകയും ചെയ്തു.

(തുടരും)

ന്ന കബറിടത്തിന്റെ പശ്ചിമഭാഗത്ത് പഴയപള്ളിയുടെ കമ്പിയഴികളുള്ളിൽ പഴയ കട്ടിലും ചില തിരുശേഷിപ്പുകളും മാത്രം പ്രദർശിപ്പിച്ചുകൊണ്ട് ശൂന്യമായിക്കിടക്കുന്ന ആ 'ശയനമുറി' അന്ന് എത്രയെത്ര രാത്രികളിൽ മേൽവിവരിച്ച ദർശനശ്രവണ ഘ്രാണങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുണ്ട്. ആ താപസ ശ്രേഷ്ഠൻ അന്ന് ശ്വസിച്ച പരിമളമല്ലയോ ഇന്ന് അനവധി ലക്ഷങ്ങളുടെ ആശ്വാസത്തിന് നിദാനമാകുമാറ് ആ പുണ്യവാൻ ഉച്ഛ്വസിക്കുന്നത്.

സുഗന്ധവർഗ്ഗങ്ങളുടെ പുക ദൈവത്തിന് ഇമ്പകരമാണ്. മനുഷ്യന്റെ ഉപയോഗത്തിന് നല്ലതെന്നു കണ്ട് ദൈവം സൃഷ്ടിച്ചുകൊടുത്ത ഔഷധങ്ങളും സുഗന്ധവർഗ്ഗങ്ങളും സ്രഷ്ടാവിനോടുള്ള സ്നേഹത്തിന്റെയും നന്ദിയുടെയും പ്രതീകമായി തിരുസന്നിധിയിൽ പ്രത്യർപ്പണം ചെയ്യുമ്പോൾ അത് എത്ര അധികം ഇമ്പകരമായിരിക്കും. സുഗന്ധവർഗ്ഗങ്ങളുടെ പുക മേലോട്ടുയരുന്നതുപോലെ നമ്മുടെ പ്രാർത്ഥനകളും മേലോട്ടുയരുന്നതിന്റെ സാദൃശത്തിലും കൂടെയാണ്. നമ്മുടെ പ്രാർത്ഥനാവേളകളിൽ ധൂപാർപ്പണം ചെയ്യുന്നത്. അതിലുപരിയായി, ഈ പരിമളങ്ങളുടെ ഘ്രാണംകൊണ്ട് പള്ളിയും പരിസരങ്ങളും നിറയുമ്പോൾ പരിമളം വീശുന്ന മാലാഖമാർ സ്ഥിതിചെയ്യുന്ന സ്വർഗ്ഗീയ അന്തരീക്ഷത്തിലാണ് ആരാധകരും സ്ഥിതിചെയ്യുന്നതെന്നുള്ള ബോധം നമ്മിൽ ഉളവാക്കുവാനും ഈ ധൂപാർപ്പണം സഹായിക്കുന്നു. 'ഈ നാഴികയിൽ നാമെല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ............ മഹോന്നതങ്ങളിൽ ആയിരിക്കണം'. ഓർത്തഡോക്സ് സഭകളിൽ വിശുദ്ധ കുർബ്ബാനയുടെ പ്രധാന ഭാഗം ആരംഭിക്കുന്നതിനു മുമ്പ്, സ്വർഗ്ഗത്തിനും ഭൂമിക്കും ഇടയിൽ സന്ദേശവാഹകരായിരിക്കുന്ന മാലാഖമാർക്കൊപ്പം ചിറകുകളെപ്പോലെ ഇരുവശവും, മദ്ബഹായിൽ നിന്നും ചലിക്കുന്ന ഊറാറായും ധരിച്ച് ധൂപകലശവുമായി ശെമ്മാശ്ശൻ 'പറനിറങ്ങി' സുഗന്ധം വീശുന്നത് ദിവ്യാരാധനയിൽ മാലാഖമാരുടെ സാന്നിദ്ധ്യത്തിന്റെ പ്രതീതിയെയാണ് വിശ്വാസികളിൽ ഉളവാക്കുന്നത്. പൗരസ്ത്യദേശങ്ങളിലെ ആചാരമര്യാദകളിൽ ഒന്ന് ആരാധനയിലേക്കു പകർത്തിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിലാണ് ഈ പരിമളം വീശൽ എന്നും വ്യാഖ്യാനിക്കപ്പെടുന്നുണ്ട്. അതിഥികൾ ഭവനങ്ങളിൽ വരുമ്പോൾ ആതിഥേയൻ അവരുടെ കാലുകൾ കഴുകി ഭവനത്തിനകത്തേക്കു സ്വീകരിച്ച് അവരുടെമേൽ പരിമളദ്രവ്യങ്ങൾ തളിക്കുന്ന രീതി ഇന്നും നടപ്പുള്ളതാണല്ലോ. ദൈവാലയത്തിലെ സ്വർഗ്ഗീയ വിരുന്നിൽ സംബന്ധിക്കുവാനായി വരുന്നവരും അതിഥികളാണ്. ആതിഥേയനായ കർത്താവിന്റെ പ്രതിനിധിയായ പുരോഹിതനോടൊപ്പം, മാലാഖമാരുടെ സാദൃശ്യത്തിൽ ശെമ്മാശ്ശൻ സുഗന്ധം വീശി അവരെ സ്വീകരിച്ച് സ്വാഗതം ചെയ്യുന്ന ഒരു ചടങ്ങാണ് ഇതെന്നും പറയപ്പെടുന്നുണ്ട്. പെസഹായുടെ മേശയിൽ നടത്തിയ വിരുന്നിൽ കർത്താവ് കാൽ കഴുകി സ്വീകരണം നൽകിയതും അനുസ്മരണീയമത്രെ. ഇതിൽനിന്നും വ്യക്തമാകുന്നത് മാലാഖമാർക്ക് അടുത്ത വിശുദ്ധി സ്ഥിതിചെയ്യുന്നിടത്ത്, സുഗന്ധം വീശിക്കൊണ്ടിരിക്കുമെന്നത്രേ. പരുമല തിരുമേനിയുടെ ശയനമുറിയിൽനിന്നും സുഗന്ധം വീശിക്കൊണ്ടിരുന്നു എന്നും, ശരീരത്തിൽനിന്നും ആ പാവനാത്മാവിന്റെ വിയോഗവേളയിൽ അസാധാരണ പരിമളം അവിടെ പരന്നതായും അനുഭവസ്ഥർ പറഞ്ഞുകേട്ടിട്ടുണ്ട്. ദൈവമനുഷ്യരുടെ ജീവിതത്തിൽ ഇങ്ങനെയുള്ള അനുഭവങ്ങൾ അസംഭവ്യമല്ലെന്ന് വിശ്വസിക്കുവാൻ ധാരാളം ന്യായങ്ങളുണ്ട്. ദൈവമാതാവിന്റെ നിര്യാണവേളയിൽ ആ പുണ്യവതിയുടെ മുഖം സൂര്യനെപ്പോലെ പ്രശോഭിച്ചു എന്നും അഭൗമമായ പരിമളവാസന അവിടെയെല്ലാം വീശിയെന്നും പിതാക്കന്മാർ വിവരിച്ചിട്ടുണ്ട്. മാലാഖമാരുടെയും ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും സാന്നിദ്ധ്യത്തിന്റെ ലക്ഷണമാണ് പരിമള പ്രവാഹം. നേരേമറിച്ച് സാത്താന്റെയും അവന്റെ സൈന്യങ്ങളുടെയും സാമീപ്യം ഗ്രഹിപ്പിക്കുന്നത് അവരിൽ നിന്നും പ്രവഹിക്കുന്ന ദുർഗന്ധം മൂലമാണെന്നും വിശ്വസിക്കപ്പെടുന്നു.

മഹാത്മാക്കളുടെ ജീവിതചരിത്രം നമ്മെ അനുസ്മരിപ്പിക്കുന്നത് നമുക്കും നമ്മുടെ ജീവിതം ധന്യമാക്കാൻ കഴിയുമെന്നാണ്. മഹാനായ അലക്സാണ്ടർ, യുദ്ധവീരനായ നെപ്പോളിയൻ തുടങ്ങിയവർ അവരുടെ ജീവിതം കൊണ്ട് അവർ അതിശക്തന്മാരാണെന്ന് തെളിയിച്ചിട്ടുണ്ട്. അവരുടെ സ്ഥിരപരിശ്രമവും പരിശീലനവും ധൈര്യവുമാണ് അവരെ ആ നിലയിൽ എത്തിച്ചത്. അവർ ജനിച്ചതും വളർന്നതും മറ്റേതൊരു മനുഷ്യനെയുംപോലെ ആയിരുന്നു. ആത്മബലംകൊണ്ടും ലോകവിരക്തികൊണ്ടും ആത്മപരിത്യാഗംകൊണ്ടും ആദ്ധ്യാത്മികധീരന്മാരായി പരിണമിച്ചിട്ടുള്ള പരുമലതിരുമേനിയെപ്പോലുള്ള പരിശുദ്ധന്മാരും ജനിച്ചതും വളർന്നതും നാം ഓരോരുത്തരെയുംപോലെ മാത്രമാണ്. 'ഏലിയാ നമുക്കു സമസ്വഭാവമുള്ള മനുഷ്യനായിരുന്നു' എന്നു വി. യാക്കോബ് നമ്മെ അനുസ്മരിപ്പിക്കുന്നു (യാക്കോ. 5: 17). അവരാരും അമലോത്ഭവം സിദ്ധിച്ചവരായിരുന്നില്ല. അവരെപ്പോലെയുള്ള നില നമുക്കും പ്രാപിക്കാമെന്നത്രെ ഈ രഹസ്യം നമ്മെ ഗ്രഹിപ്പിക്കുന്നത്.

ഏതാണ്ട് ഏഴുപതു കൊല്ലം മുമ്പ്, പമ്പാനദിയുടെ പരിലാളനയിൽ പരിലസിക്കുന്ന പരുമല മണ്ണിൽ കബറടങ്ങിയ പാവന ചരിതനായ പരുമല കൊച്ചുതിരുമേനി 1848-ൽ മുളന്തുരുത്തിയിലുള്ള ചാത്തുരുത്തി ഭവനത്തിലാണ് സംജാതനായത്. ഗീവർഗീസ് എന്ന നാമം അദ്ദേഹത്തിനു നൽകപ്പെട്ടു. മാതാപിതാക്കളോടും ഗുരുക്കന്മാരോടുമുള്ള ഇദ്ദേഹത്തിന്റെ ഭക്തി അന്യാദൃശമായിരുന്നു. ബാല്യത്തിൽതന്നെ

ഇദ്ദേഹത്തിൽ വിളങ്ങിക്കണ്ട സ്വഭാവശുദ്ധി നൈഷ്ഠിക ജീവിതം എന്നിവയാൽ ആകൃഷ്ടരായ സഭാപിതാക്കന്മാർ വൈദികവൃത്തിയിലേക്ക് ഈ ബാലനെ പ്രവേശിപ്പിച്ചു. ഒരു ദയറായ പട്ടക്കാരനായി ജീവിക്കുന്നതിന് അദ്ദേഹം തന്റെ ആയുസ്സിനെ സമർപ്പിച്ചു. വെട്ടിക്കൽദയറാ എന്നറിയപ്പെട്ടിരുന്ന സന്യാസസ്ഥാപനത്തിൽ അന്തേവാസിയായിച്ചേർന്നു. ഉത്തമനായ ഒരു താപസശ്രേഷ്ടനായിട്ടാണ് ദയറായിൽ ഇദ്ദേഹം കാലംകഴിച്ചത്. 1872–ൽ റമ്പാൻസ്ഥാനം സ്വീകരിച്ചു. 1876–ൽ മെത്രാനായി വാഴിക്കപ്പെട്ടതോടെ ഇദ്ദേഹത്തെ നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി നിയമിച്ചു. പരുമലയിൽ താമസമാക്കിയ തിരുമേനി സ്വശിഷ്യരായ ശെമ്മാശ്ശന്മാരെ പഠിപ്പിക്കുന്നതിനും ഇടവകകാര്യങ്ങളിൽ ശ്രദ്ധിക്കുന്നതിനും സ്വന്തം തപശ്ചര്യകൾക്ക് വിഘ്നം സംഭവിക്കാതിരിക്കുന്നതിനും തക്കവണ്ണം ദിനചര്യകൾ ക്രമീകരിച്ചിരുന്നു. നിരണത്തിന്റെ മാത്രമല്ല, പിൽക്കാലത്ത് തുമ്പമൺ, കൊല്ലം എന്നീ ഭദ്രാസനങ്ങളുടെയും മെത്രാപ്പോലീത്തായായി തിരുമേനി ഭരണം നടത്തിപ്പോന്നു. ഇതിനിടയ്ക്ക് പുറജാതികളുടെ ഇടയിൽ സുവിശേഷം പ്രചരിപ്പിക്കുന്നതിലും അനേകരെ മാമോദീസാ മുക്കി സഭയിൽ ചേർക്കുന്നതിലും അദ്ദേഹം ഉൽസുകനായിരുന്നു.

മനുഷ്യരെ അലട്ടിക്കൊണ്ടിരുന്ന പകർച്ചവ്യാധികളും, ഇടവകകളെ അലട്ടിക്കൊണ്ടിരുന്ന കലഹവ്യാധികളും തിരുമേനിയുടെ പ്രാർത്ഥനയാലും സാന്നിദ്ധ്യത്താലും ഒഴിഞ്ഞുപോകുമായിരുന്നു. സത്യം മുൻനിർത്തി മുഖം നോക്കാതെ നീതി നിവർത്തിക്കുന്ന ഒരു ധീരനായിരുന്ന തിരുമേനി. ഓർത്തഡോക്സ് സുറിയാനിസഭ മലയാളക്കരയ്ക്കു പുറത്തും വിദേശങ്ങളിലും വ്യാപിക്കണമെന്ന ദീർഘവീക്ഷണവും ആഗ്രഹവും തിരുമേനിക്കുണ്ടായിരുന്നു. വിശുദ്ധ നാടുകൾ തിരുമേനി സന്ദർശിച്ചു. ഇന്നത്തെപ്പോലെ യാത്രാസൗകര്യങ്ങളോ വിദൂരദേശസമ്പർക്കസൗകര്യങ്ങളോ ഇല്ലാതിരുന്ന അക്കാലത്ത് ഈദൃശങ്ങളായ തീർത്ഥയാത്രകൾക്കും മിഷ്യനറി യാത്രകൾക്കും തിരുമേനി ഒരുമ്പെട്ടുവെന്നുള്ളത് തിരുമേനിയുടെ ഹൃദയാന്തർഭാഗത്തു കുടികൊണ്ടിരുന്ന ആഴമേറിയ ദൈവഭക്തിയുടെ ദൃശ്യമാണ്. മഴ പെയ്യിക്കുവാൻ ആകാശത്തിന്റെ കിളിവാതിലുകൾ തുറക്കുവാനും, മഴയെ തടയാൻ ആ വാതിലുകൾ അടയ്ക്കുവാനും തക്കവിധം തിരുമേനിയുടെ വിശ്വാസവും പ്രാർത്ഥനയും ശക്തിമത്തായിരുന്നു. രോഗശമനം, പൈശാചികബന്ധനങ്ങളിൽനിന്നുള്ള വിടുതൽ മുതലായവ തിരുമേനിയുടെ പ്രാർത്ഥനകൾകൊണ്ടു സാധിച്ചിട്ടുള്ളത് അനവധിയാണ്. അദ്ദേഹം കാലംചെയ്തുമൂലം ശരീരിയായ ഒരു പരിശുദ്ധൻ മൺമറഞ്ഞു എങ്കിലും തേജസ്വിയായ ഒരു പുണ്യാത്മാവ് സ്വർഗ്ഗലോകത്തിലേക്കുയർത്തപ്പെട്ടു. അവിടുന്ന് അശരീരിയായി ഇന്നും നമുക്ക് ദൈവതിരുമുമ്പാകെ സ്വാധീനമുള്ള ഒരു മദ്ധ്യസ്ഥൻതന്നെ.

ഓർത്തഡോക്സ് സഭകൾ സിദ്ധന്മാരെ പ്രഖ്യാപിത പുണ്യവാളന്മാരാക്കുന്നതിൽ വളരെ നിയന്ത്രണം പാലിക്കുന്നുണ്ട്. അനുഭവംകൊണ്ട് പരിശുദ്ധന്മാരെന്ന് വിശ്വസിക്കപ്പെടുന്ന പലരും പരിശുദ്ധന്മാരുടെ പട്ടികയിൽ ഔദ്യോഗികപ്രഖ്യാപിതരായി എത്തിച്ചേർന്നിട്ടില്ല. മലങ്കരയിലെ ഏക പ്രഖ്യാപിത പരിശുദ്ധൻ പരുമല കൊച്ചുതിരുമേനിയാണ്. ഒരു കാര്യം സമ്മതിച്ചേ മതിയാവൂ. 'നിങ്ങൾ ലോകത്തിലുള്ളവരാണെ[illegible] ചിട്ടുള്ള പ്രമാണത്തെ അനുകരിച്ചിട്ടുള്ളവരാണ് പരിശുദ്ധന്മാരായിത്തീർന്നിട്ടുള്ളത്. ജഢത്തിൽ സ്ഥിതിചെയ്യുമ്പോൾ ജഢീകന്മാരല്ലാതെ ജീവിക്കുന്നത് പ്രയാസമാണെങ്കിലും ഉത്തമമാണ്. ഉള്ളവരെങ്കിലും ഇല്ലാത്തവരെപ്പോലെ കഴിയുന്നത് ഒരു ഒരു പുണ്യമാണ്; അതൊരു ആത്മീയ കലയാണ്. ''ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, സ്വർഗ്ഗരാജ്യം അവർക്കുള്ളതാകുന്നു.

വർജ്ജനം കൊണ്ടാണ് മനുഷ്യൻ മഹാനാകുന്നത്. ധനം, അധികാരം മുതലായവ കൈകാര്യം ചെയ്യുന്ന വിധത്തെ ആശ്രയിച്ചിരിക്കും മനുഷ്യ സ്വഭാവം. പരിശുദ്ധന്മാരായി അറിയപ്പെടുന്നവരെല്ലാം വലിയ നോമ്പുകാരായിരുന്നു. 'ശരീരത്തെയും മനസ്സിനെയും ആത്മാവിനെയും ശുദ്ധീകരിക്കുന്നതിനും, പിശാചിനെയും പൈശാചിക ചിന്തകളെയും അകററി നിർത്തുന്നതിനും പ്രാർത്ഥനയെ ഉന്നതത്തിലേക്ക് കരേററുന്നതിനും ശക്തിയുള്ളതാണ് ഉപവാസം. ഇതു നിത്യജീവൻ അവകാശിപ്പാനുള്ള മാർഗ്ഗമാണ്. എന്തു ക്ലേശങ്ങൾ സഹിച്ചും സമ്പാദിപ്പാൻ തക്കവണ്ണം വിലയേറിയ ഒന്നാണ് നിത്യജീവൻ. ഇതു് ദൈവത്തിന്റെ ദാനമാണ്. വിലകൂടാതെ ലഭിക്കാവുന്ന ഒന്നാണെങ്കിലും അതു് കുറഞ്ഞ

## FOR FAVOURS RECEIVED







V. T. Thomas and Family Bombay. (Excuse for abnormal delay)

റിബ്ബൺ ലഭിക്കുന്നതു. ''മത്സരം പൊരുതുന്നവൻ ഒക്കെയും സകലത്തിലും വർജ്ജനം ആചരിക്കുന്നു; അതോ അവർ വാടുന്ന കിരീടവും നാമോ വാടാത്തതും പ്രാപിക്കേണ്ടതിനത്രേ'' (1 കോരി. 9: 25)

വിജയം വരിച്ച് കിരീടം വഹിക്കുന്നവരെ അനുമോദിക്കുക സർവ്വസാധാരണമാണ്, നമ്മുടെ ക്രിസ്തീയ ജീവിതവും പെരുനാളാഘോഷങ്ങളും എത്രത്തോളം ഈ അനുമോദന പ്രകടനതകൊണ്ട് അവസാനിക്കുന്നില്ലേ എന്ന് നാം ചിന്തിക്കേണ്ടിയിരിക്കുന്നു. അനുമോദനമല്ല അനുകരണമാണ് പ്രധാനം. ക്രിസ്ത്വാനുകരണമാണ് ക്രിസ്ത്യാനികളുടെ ലക്ഷണം. വേദപുസ്തകം വായിക്കുകയും വ്യാഖ്യാനിക്കുകയും തർക്കിക്കുകയും ക്രിസ്തു സഹിച്ച കഷ്ടാനുഭവങ്ങളുടെ മഹാത്മ്യത്തെക്കുറിച്ചും, ക്രിസ്തുസഭയുടെ പ്രത്യേകതകളെപ്പറ്റിയും ഉൽഘോഷിക്കുകയും ചെയ്യുന്നതുകൊണ്ടുമാത്രം നാം ക്രിസ്ത്യാനികളാണെന്ന് അഭിമാനിച്ചുകൂടാ. പരിശുദ്ധന്മാരെ ബഹുമാനിക്കുകയും, ആർഭാടമായി അവരുടെ പെരുനാളുകൾ ആഘോഷിക്കുകയും അവരുടെ അത്ഭുത സിദ്ധികളെ പ്രകീർത്തിക്കുകയും ചെയ്യുന്നതുകൊണ്ടുമാത്രം നാം തൃപ്തിപ്പെട്ടുകൂടാ. അവരുടെ ജീവിതം അനുകരിപ്പാൻ നമുക്ക് കടമയുണ്ട്. 'ക്രിസ്തുവും നിങ്ങൾക്കുവേണ്ടി കഷ്ടമനുഭവിച്ച് നിങ്ങൾ അവന്റെ കാൽചുവട് പിന്തുടരുവാൻ ഒരു മാതൃക വെച്ചേച്ചു പോയിരിക്കുന്നു'. (1 പത്രോ. 2: 21) 'നിങ്ങളോട് ദൈവ വചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ' (എബ്രാ. 13: 7). പരുമലതിരുമേനിയുടെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.

---

## 58 വർഷം മുമ്പ്

# "മാർ ഗ്രീഗോറിയോസിന്റെ ഓർമ്മ അനുഗ്രഹത്തിനായിരിക്കട്ടെ"

### പള്ളി കൂദാശ ചിങ്ങം നാലാം തീയതി തിങ്കൾ

അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ അവർകൾ മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും, റമ്പാന്മാർ, കശ്ശീശന്മാർ, ശെമ്മാശന്മാർ മുതലായവരുടെയും സഹകരണത്തോടുകൂടെ പരേതനായ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളാൽ മനോഹരമായി പണികഴിപ്പിച്ചിരുന്നതും, പാത്രിയർക്കീസ് ബാവായെക്കൊണ്ട് കൂദാശ ചെയ്യിപ്പാനായി കാംക്ഷിച്ചിരുന്നതുമായ പരുമല സിമ്മനാറി സെഹിയോൻപള്ളി ഇന്നേദിവസമായ 'മറുരൂപപ്പെരുനാളിൽ' ദൈവമാതാവിന്റെയും, ശ്ലീഹന്മാരുടെ തലവന്മാരായ മാർ പത്രോസിന്റെയും, മാർ പൗലൂസിന്റെയും, ഇൻഡ്യയുടെ കാവൽക്കാരനായ മാർ തോമ്മാ ശ്ലീഹായുടെയും നാമത്തിൽ കൂദാശ നടത്തിയിരിക്കുന്നു. കൂദാശക്കു പള്ളിയുടെ വാതിലുകളുടെ മുകളിൽ മൂറോൻ എന്ന പരിശുദ്ധ തൈലം കൊണ്ട് കുരിശടയാളം വരയ്ക്കുന്നതിനായി മൂന്ന സ്ഥലത്തു മേശയുടെ പുറത്തു വയോവൃദ്ധനായ പാത്രിയർക്കീസ് ബാവാ കയറുകയുണ്ടായി. പള്ളികൂദാശയും കുർബ്ബാനയും കഴിഞ്ഞ ശേഷം ബാവാ ഇപ്രകാരം കല്പിച്ചു. 'ഈ ഭവനം പണിയിച്ച മാർ ഗ്രീഗോറിയോസിന്റെ നാമം എന്നേക്കും ഓർക്കപ്പെടട്ടെ. ഇതിനെ അലങ്കരിച്ച മാർ ദീവന്നാസ്യോസ് വാഴ്ത്തപ്പെട്ടവനാകട്ടെ. മാർ ഗ്രീഗോറിയോസിന്റെ ഓർമ്മ അനുഗ്രഹത്തിനായിരിക്കട്ടെ. അദ്ദേഹത്തിന്റെ പ്രാർത്ഥന നമ്മോടുകൂടെ ഉണ്ടായിരിക്കട്ടെ'.

(1912 ഓഗസ്റ്റ് 31—മലയാളമനോരമ)

---

# ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം

(1970 മെയ് ലക്കത്തിൽനിന്നു തുടർച്ച)

[ഫാദർ തോമസ് ഐസക്ക് ബി. എ. ബി. എഡ്. ഒളശ്ശ]

അപ്പത്തിനായുള്ള അപേക്ഷ വി. അഗസ്റ്റീനോസ് പറയുന്നതുപോലെ ആത്മീയ ഭക്ഷണത്തെ—ദൈവ തിരുവചനമാകുന്ന ഭക്ഷണത്തെ—കുറിക്കുന്നു. ''It is a prayer for spritual food, namely, the divine precepts which we are to think over and to put into practice each day'' (St. Augustine The sermon on the mount) തിരുവചനമാകുന്ന ദിവ്യധാർമ്മിക ഉപദേശത്താൽ പരിപോഷിപ്പിക്കപ്പെടുന്നില്ലെങ്കിൽ മനുഷ്യന്റെ ആത്മീയ ജീവിതം ദരിദ്രവും മുരടിച്ചതുമായിരിക്കും. നമ്മുടെ മനസ്സും ഹൃദയവും ദിനംതോറും തിരുവചന പഠനവും ധ്യാനവുംമൂലം പരിപുഷ്ടമായിത്തീരണം.

ദൈവവചനമാകുന്ന അപ്പം എന്ന് വ്യാഖ്യാനിക്കുമ്പോൾ, ഈ അപേക്ഷ മൂലം കർത്താവിനെതന്നെയാണ് നാം ആവശ്യപ്പെടുന്നത്. കർത്താവ് അരുളിച്ചെയ്തു് ''ഞാൻ ജീവന്റെ അപ്പമാകുന്നു. എന്റെ അടുക്കൽ വരുന്നവന് വിശക്കയില്ല; എന്നിൽ വിശ്വസിക്കുന്നവന് ഒരുനാളും ദാഹിക്കയില്ല'' (യോഹ. 6: 35) എന്നിപ്രകാരമാണല്ലോ. ക്രിസ്തുവിൽ വിശ്വസിക്കാതെ—തന്റെ അടുക്കലേക്ക് വരാതെ—ക്രിസ്തുവിനോട് ഒന്നായി ചേരാതെ—ക്രിസ്തുവിനെ സ്വജീവിതത്തിൽ അനുഭവവേദ്യമാക്കിത്തീർക്കാതെ—ദൈനംദിനജീവിത വ്യാപാരങ്ങൾക്ക് ശക്തിയും, സഹായവും, കൃപയും പ്രാപിപ്പാൻ സാദ്ധ്യമല്ല.

അപ്പം എന്ന പദത്തിന് ആഴമായ അർത്ഥം കല്പിക്കാതെ ഏററവും ലഘുവായ പ്രാഥമിക അർത്ഥം എടുക്കുകയാണെങ്കിൽപോലും ഈ അപേക്ഷ അർത്ഥപുഷ്ടമാണ്. നിത്യവുമുള്ള അപ്പം, മനുഷ്യന്റെ പ്രാഥമിക ആവശ്യങ്ങൾക്ക്—ആത്മ, ശരീര, ദേഹിയുടെ സന്ധാരണത്തിനുള്ളതാണ്. (To keep body and soul together) നമ്മുടെ ഏററവും പരിമിതവും വിനീതവുമായ ആവശ്യങ്ങൾ, വിനയപൂർവ്വം തിരുസന്നിധിയിൽ സമർപ്പിക്കുവാൻ കർത്താവ് നമ്മെ പഠിപ്പിച്ചിരിക്കുന്നു. സ്രഷ്ടാവും പരിപാലകനുമായ ദൈവം ലോകത്തെ മുഴുവനും ബാധിക്കുന്നതും ചരിത്രം സൃഷ്ടിക്കുന്നതുമായ (World shaking and epoch-making events) സംഭവങ്ങളുടെ മാത്രം ഗതി നിയന്ത്രിക്കുന്നവനല്ല; തന്റെ മഹൽസൃഷ്ടിയായ മനുഷ്യനിൽ എളിയവനെപോലും ആവശ്യമായ അപ്പത്തെക്കുറിച്ച് കരുതുന്നവനാണ്.

നൈസായിലെ വി. ഗ്രീഗോറിയോസ് പിതാവ്, ഈ അപേക്ഷ അപ്പത്തിനായുള്ളത് എന്നു ഉദ്ഘോഷിച്ചു പറയുന്നു. യഥാർത്ഥ ക്രിസ്ത്യാനി ആഡംബരങ്ങൾക്കും അമിത സുഖഭോഗങ്ങൾക്കും വേണ്ടി അർത്ഥിക്കുകയില്ല, ജീവസന്ധാരണത്തിന് ആവശ്യം വേണ്ടതു മാത്രം യാചിക്കും. രുചികരമായ മധുരഭോജ്യങ്ങളോ, സമ്പത്തോ സ്വർണ്ണാഭരണങ്ങളോ, രത്നങ്ങളോ, വിസ്തൃതങ്ങളും ഫലസമൃദ്ധിയുള്ളതുമായ തോട്ടങ്ങളോ, പട്ടാള അധികാരമോ, രാഷ്ട്രീയ നേതൃത്വമോ അല്ല നാം യാചിക്കുന്നതു്; അപ്പം മാത്രം. അത്യന്താപേക്ഷിതമല്ലാത്തതു യാചിച്ചാൽ നാം അത്യാഗ്രഹികളായിത്തീരും. എന്നതാണ് അടുത്തപടി. തൽഫലമായി ജീവിതം ദുരന്തപൂരിതമായി ഭവിക്കുന്നു. (distracted and distressed ഒരുവൻ അമിതസുഖങ്ങളിൽ മോദിക്കുമ്പോൾ, സമൂഹത്തിൽ മറെറാരുവൻ—ക്രിസ്തീയ സഹോദരൻ—മനുഷ്യ സഹജീവി—പ്രാഥമികാവശ്യങ്ങൾക്കുവേണ്ടി വലയുന്ന കാഴ്ച അതിദയനീയമല്ലേ? ആകയാൽ ലഘിതവസ്തുക്കൾ മാത്രമേ നാം ആഗ്രഹിക്കാവൂ; യാചിക്കാവൂ; അതുകൊണ്ട് തൃപ്തരാകുകയും വേണം. *The*



FOR FAVOURS RECEIVED

— A Firm believer, Coonoor. —

*prayer is for the satisfaction of simple need not for the service of selfish luxury.*

Give. കൊടുക്കുക. ഇതിൻെറ അർത്ഥവും പ്രാധാന്യവും അതിമനോഹരമായി വ്യക്തമാകുന്ന ഒരു വേദഭാഗവും കൂടിയാണിതു്. കർത്താവു് നമ്മെ ഇപ്രകാരം പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു. *Give us this day our daily bread.* നാം ഇപ്രകാരം പ്രാർത്ഥിച്ചശേഷം കയ്യുംകെട്ടി അലസരായി ഇരിക്കുകയാണെങ്കിൽ എന്തായിരിക്കും ഫലം? പട്ടിണിയും പരിദേവനവും. ഈ അപ്പം മേശമേൽ തയ്യാറായിരിക്കുന്ന ഭക്ഷണമല്ല. ഭക്ഷണം കോരിക്കൊടുത്തു് തൃപ്തനാക്കുകയല്ല ദൈവോദ്ദേശം, (*God is not going to spoon feed any man*). നമുക്കു ചെയ്യാവുന്നതും, നാം അനുഷ്ഠിക്കേണ്ടതും കർത്താവു് എളുപ്പത്തിൽ സാധിച്ചു തരുന്നതിനുള്ളതല്ല ഈ അപേക്ഷ. ഭക്ഷണംപോലുള്ള ആവശ്യങ്ങൾ ദൈവസഹായം കൂടാതെ മനുഷ്യനു് ലഭിക്കുകയില്ല. മനുഷ്യനെ സൃഷ്ടിച്ചതും പരിപാലിക്കുന്നതും ദൈവം; ജീവൻ നൽകുന്നതും അതിനെ സന്ധിക്കുന്നതും പരിപോഷിപ്പിക്കുന്നതും ദൈവം. എല്ലാ ഭക്ഷണവും, ആവശ്യങ്ങളും മനുഷ്യനു ലഭിക്കുന്നതു ദൈവ[illegible]കു് പരിപൂർണ്ണ ദൈവാശ്രയവും ദൈവത്തോടുള്ള കടപ്പാടും (*man's full dependence on God and man's debt to God*) എത്ര അത്യാവശ്യമാണു് എന്നതിനു് ഈ തിരുവചനങ്ങൾ സാക്ഷ്യം വഹിക്കുന്നു.

ഭക്ഷണത്തിനുവേണ്ടി അദ്ധ്വാനം ആവശ്യമാണു്. ആദ്യമനുഷ്യനോടുള്ള കൽപ്പനയും അപ്രകാരമായിരുന്നു. (ഉല്പ. 3: 17) ദൈവദാനമായ വിത്തു് വളരണമെങ്കിൽ മനുഷ്യൻ നിലം ഒരുക്കുകയും അതിനെ ശുശ്രൂഷിച്ചു് പരിപാലിക്കുകയും വേണം. ദൈവദാനവും മനുഷ്യൻെറ അദ്ധ്വാനവും ഒന്നുചേർന്നു പോകണം. (*go hand in hand*) ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടു് മനുഷ്യൻ കൂടുതൽ അദ്ധ്വാനിക്കുകയും തൻെറ കൃത്യങ്ങൾ നിർവ്വഹിക്കുകയും ചെയ്യുമ്പോൾ ദൈവം തൻെറ തൃക്കൈകൊണ്ടു് ഫലം നൽകി മനുഷ്യനെ അനുഗ്രഹസമൃദ്ധനാക്കിത്തീർക്കുന്നു.

ദൈവത്തിലുള്ള പരിപൂർണ്ണ ആശ്രയം, വിശ്വാസം, അദ്ധ്വാനശീലം ഇവ വഴിയായി ദൈവദാനം അവരവർക്കും സമസൃഷ്ടങ്ങൾക്കും പ്രയോജനകരമാക്കിത്തീർക്കാം. നമ്മുടെ ശാരീരികവും സാമ്പത്തികവുമായ ആവശ്യങ്ങൾക്കുവേണ്ടി അർത്ഥിക്കുന്നതോടൊപ്പം സമസൃഷ്ടങ്ങളുടെ സേവനത്തിനായി നമ്മെ സമർപ്പിക്കുകയും ആവശ്യമാകുന്നു. ശരീരമനസ്സുകളുടെ സമർപ്പണവും, തദ്വാരാ ലഭിക്കുന്ന ദൈവികാനുഗ്രഹങ്ങളും ദാനങ്ങളും വഴിയായി മറ്റുള്ളവരുടെ നന്മയെ ലാക്കാക്കി പ്രവർത്തിക്കുന്നതിനും കൂടെ നാം പ്രതിജ്ഞാബദ്ധരായിത്തീരുകയാണു്'', മഹനീയമായ ഈ പ്രാർത്ഥനമൂലം.

---

## അനുമോദനം

അമേരിക്കയിലെ ഉപരിപഠനത്തിനുശേഷം ഉന്നതബിരുദങ്ങൾ നേടി മടങ്ങിയെത്തി ആഗസ്റ്റ് 23–ാം തീയതി കശ്ശീശാപട്ടമേററ ഡോ. കെ. സി. ജോർജ്ജ് കശ്ശീശായിക്കു മാവേലിക്കര വഴുവാടി പ്രാർത്ഥനായോഗത്തിൻെറയും മററു് ആത്മികപ്രസ്ഥാനങ്ങളുടെയും വകയായി ആഗസ്റ്റ് 23–ാം തീയതി ഒരു സ്വീകരണം നൽകപ്പെട്ടു. സ്വീകരണസമ്മേളനത്തിൽ മത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ബ. ററി. എസ്. എബ്രഹാം കോർ എപ്പിസ്കോപ്പാ ഫാ. കെ. എം. അലക്സാണ്ടർ, മഹാകവി പുത്തൻകാവു മാത്തൻ തരകൻ, ശ്രീ എൻ. അലക്സാണ്ടർ എന്നിവർ അനുമോദനപ്രസംഗങ്ങൾ നടത്തി. ശ്രീ മത്തായി ജോസഫ് സ്വാഗതമാശംസിച്ചു. ബ. ജോർജ്ജ് കശ്ശീശാ സമുചിതമായി മറുപടി പറഞ്ഞു. ഫാ. ജോർജ്ജ് ആഗസ്റ്റ് 3–ാം തീയതി അമേരിക്കയിലേക്കു തിരിച്ചുപോയി.

അമേരിക്കയിൽ തിരിച്ചെത്തിയ റവ. ഡോക്ടർ കെ. സി. ജോർജ്ജിനു് സെപ്ററംബർ 6–ാം തീയതി ഞായറാഴ്ച ന്യൂയോർക്കിലെയും, ന്യൂ ജേർസിയിലെയും മലയാളികൾ ചേർന്നു് ഒരു സ്വീകരണം നൽകിയിരിക്കുന്നു. ന്യൂയോർക്കിലെ യൂണിയൻ സിമ്മനാരി ചാപ്പലിൽ ബ. ജോർജ്ജച്ചൻ അന്നു കാലത്തു് വി. കുർബ്ബാന അർപ്പിച്ചു. വി. കുർബ്ബാനാനന്തരം നടത്തപ്പെട്ട സ്വീകരണസല്ക്കാരത്തിൽ വിവിധ സഭാംഗങ്ങളായ മലയാളികൾ സംബന്ധിച്ചിരുന്നു. റവ. ഡോ. ജോർജ്ജ് ഇപ്പോൾ പെൻസിൽവേനിയായിൽ ലോറേറോ എന്ന സ്ഥലത്തെ ഒരു റോമൻ കാതോലിക്കു് കോളജിൽ ലക്ചററായി സേവനം അനുഷ്ഠിക്കുന്നു.

ബാലരംഗം

# യേശുനാഥന്റെ പൂന്തോട്ടം

കുഞ്ഞനുജന്മാരെ, കുഞ്ഞനുജത്തികളെ,

തകാഷി എന്ന ഒരു പ്രഭുകുമാരന്റെ കഥയാണ് ഇപ്രാവശ്യം കുഞ്ഞിച്ചായന്‍ പറയാനാഗ്രഹിക്കുന്നത്. അങ്ങു ദൂരെ ജപ്പാനില്‍ ഉറക്കാമിനദിയുടെ തീരത്തുള്ള മനോഹരമായ ഒരു മന്ദിരത്തിലാണ് തകാഷി എന്ന പ്രഭുകുമാരനും അവന്റെ മുത്തച്ഛനും വസിച്ചിരുന്നത്.

തകാഷി ഒരു കൊച്ചുകുട്ടി ആയിരിക്കുമ്പോള്‍ തന്നെ അവന്റെ അച്ഛനും അമ്മയും മരിച്ചുപോയിരുന്നു. അച്ഛന്റെയും അമ്മയുടെയും മരണം മൂലമുള്ള ദുഃഖം അറിയാതെ ആണ് മുത്തച്ഛന്‍ അവനെ വളര്‍ത്തിയതു്.

'ഉദയസൂര്യനെപ്പോലെ സുന്ദരനായ ഒരു പ്രഭുകുമാരനാണ് തകാഷി'' ആ നാട്ടുകാര്‍ സാധാരണ പറയുമായിരുന്നു.

ഷിന്റോ മതത്തില്‍നിന്നും ക്രിസ്തുമതം സ്വീകരിച്ച ആള്‍ ആയിരുന്നു തകാഷിയുടെ മുത്തച്ഛന്‍. അദ്ദേഹത്തിന് 'മോമോത്താറോ' എന്ന ഒരു വേലക്കാരന്‍ ഉണ്ടായിരുന്നു. അയാള്‍ ഭക്തനായ ഒരു ക്രിസ്ത്യാനി ആയിരുന്നു.

തകാഷിയുടെ മുത്തച്ഛന്‍ തന്റെ ഭവനത്തില്‍ മനോഹരമായ ഒരു പ്രാര്‍ത്ഥനാമുറി ഒരുക്കിയിരുന്നു. മനോഹരമായ ചിത്രങ്ങള്‍കൊണ്ടു് പ്രാര്‍ത്ഥനാമുറിയുടെ ചുവരുകള്‍ അലങ്കരിച്ചിരുന്നു. വി. വേദപുസ്തകത്തില്‍നിന്നും ഹൃദയസ്പര്‍ശകങ്ങളായ വാക്യങ്ങള്‍ പ്രാര്‍ത്ഥനാമുറിയുടെ ചുവരുകളില്‍ ചില്ലിട്ടു സൂക്ഷിച്ചിരുന്നു.

തകാഷിയും മുത്തച്ഛനും മോമോത്താറോയും ആ മുറിയിലിരുന്നാണ് പതിവായി പ്രാര്‍ത്ഥിക്കുക. വെള്ളവിരിപ്പിട്ട ഒരു കൊച്ചു മേശയില്‍ ഭംഗിയുള്ള രണ്ടു പൂപ്പാലികകള്‍ വച്ചിരുന്നതു് ആരുടെയും ശ്രദ്ധയെ ആകര്‍ഷിക്കുമായിരുന്നു. എന്നും പ്രഭാതത്തില്‍ ഉണര്‍ന്നാലുടന്‍ തകാഷിയും മോമോത്താറോയും അവരുടെ പൂന്തോട്ടത്തില്‍നിന്നും പുതുപുഷ്പങ്ങള്‍ ഇറുത്തെടുത്തു് ആ പൂപ്പാലിക അലങ്കരിക്കും.

''സ്നേഹമുള്ള യേശുനാഥാ ... ഈ പ്രഭാതപുഷ്പത്തെപ്പോലെ ഞങ്ങളെയും നൈര്‍മ്മല്യം ഉള്ളവരാക്കിതീര്‍ക്കേണമേ.... ഈ പൂപ്പാലികയില്‍ പൂക്കളെ ചേര്‍ന്നിരിക്കുന്നതുപോലെ അങ്ങയോടു ചേര്‍ന്നിരിപ്പാനും അങ്ങയോടൊത്തു വസിപ്പാനും ഞങ്ങള്‍ ആഗ്രഹിക്കുന്നു. നാഥാ! ഞങ്ങളെ അനുഗ്രഹിക്കേണമേ...'' എന്ന ഒരു കൊച്ചു പ്രാര്‍ത്ഥന മോമോത്താറോ തകാഷിയെ പഠിപ്പിച്ചിരുന്നു.

''യേശുനാഥന്റെ ഓമന പുഷ്പം'' എന്നാണു് മോമോത്താറോ തകാഷിയെ വാത്സല്യപൂര്‍വ്വം വിളിച്ചിരുന്നതു്. മുത്തച്ഛനോടും മോമോത്താറോയോടും ഒത്തു് ദൈവത്തിന്റെ ഓമനപ്പുത്രനായി തകാഷി വളര്‍ന്നുവന്നു.

ഗ്രാമത്തിലെ വിദ്യാഭ്യാസം കഴിഞ്ഞപ്പോള്‍ മുത്തച്ഛനോടും മോമോത്താറോയോടും തകാഷിക്കു് യാത്ര പറയേണ്ടിവന്നു. ടോക്കിയോ നഗരത്തിലുള്ള ഒരു കലാശാലയിലാണു് അവന്‍ ചേര്‍ന്നതു്. മുത്തച്ഛനില്‍ നിന്നും അകന്നുള്ള ജീവിതം ആദ്യകാലത്തു് തകാഷിക്കു് ദുഃഖകരമായിരുന്നു. പക്ഷെ പുതിയ പുതിയ കൂട്ടുകാരെ കിട്ടിയപ്പോള്‍ ദുഃഖമെല്ലാം മാറിപ്പോയി. അവന്റെ കൂട്ടുകാരില്‍ അധികംപേരും പ്രഭുകുമാരന്മാരായിരുന്നു.

നഗരത്തിലെ ജീവിതം അവനു കൂടുതല്‍ ഉല്ലാസകരമായി തീര്‍ന്നു. ടോക്കിയോ നഗരത്തിലെ മദ്യശാലകളില്‍ കൂട്ടുകാരോടൊത്തു് പോയിത്തുടങ്ങിയതോടെ തകാഷിയുടെ ജീവിതത്തില്‍ വലിയ മാറ്റങ്ങള്‍ സംഭവിച്ചു.

കൊച്ചു നക്ഷത്രങ്ങളെപ്പോലെ തിളങ്ങി ശോഭിച്ചിരുന്ന അവന്റെ കണ്ണുകള്‍ പ്രകാശം ഇല്ലാത്തവയായിത്തീര്‍ന്നു. വെയിലേറ്റു വാടിയ പനിനീര്‍പ്പൂപോലെ തകാഷിയുടെ സൗന്ദര്യം മങ്ങിപ്പോയി.

അവധിദിവസങ്ങളില്‍ മുത്തച്ഛനെ കാണുന്നതിനുവേണ്ടി ഗ്രാമത്തിലേക്കു് പോകുമായിരുന്നെങ്കിലും അവിടെ താമസിക്കുവാന്‍ അവന്‍ ഇഷ്ടപ്പെട്ടിരുന്നില്ല.

തകാഷിയിൽ വന്നമാററം മുത്തച്ഛനേയും മോമോത്താരോയെയും കഠിനമായി ദുഃഖിപ്പിച്ചു.

'യേശുനാഥൻെറ മനഃപുഷ്പവും പൊടിയിലും അഴുക്കിലും വീണുപോകാൻ ഇടയാകരുതേ...'' ഒരു ദിവസം മോമോത്താരോ തകാഷിയെ ഓർമ്മിപ്പിച്ചു. മോമോത്താരോയുടെ ഉപദേശം തകാഷിക്കൊട്ടും രസിച്ചില്ല. മോമോത്താരോയോടു യാത്ര പറയുവാൻ പോലും അവൻ കൂട്ടാക്കിയില്ല.

മുത്തച്ഛൻെറ ജന്മദിനം വന്നപ്പോൾ മനോഹരമായ ഒരു ജന്മദിനസമ്മാനം തകാഷി അയച്ചുകൊടുത്തു. മുത്തച്ഛൻെറ ജന്മദിനത്തിൽ പങ്കെടുക്കാൻ സാധിക്കാതെ വരുന്നതുകൊണ്ടാണ് സമ്മാനം അവൻ അയച്ചുകൊടുത്തതു്. ഭംഗിയേറിയ ഒരു പൂപ്പാലികയായിരുന്നു അതു്. തകാഷി അയച്ചുകൊടുത്ത സമ്മാനം മുത്തച്ഛനു സന്തോഷം നൽകിയെങ്കിലും തൻെറ കൊച്ചുമകൻ വരാതിരുന്നതിൽ അദ്ദേഹത്തിനു വലിയ ദുഃഖം തോന്നി.

ഒരു ദിവസം തകാഷി വീട്ടിലെത്തിയപ്പോൾ മുത്തച്ഛൻ രോഗക്കിടക്കയിൽ ആയിരുന്നു. മുത്തച്ഛൻെറ രോഗം തകാഷിയെ വളരെ വേദനിപ്പിച്ചു. താൻ മുത്തച്ഛനു നൽകിയ പൂപ്പാലിക എവിടെയെന്നു് അന്വേഷിച്ചു. മുറിയുടെ ഒരു മൂലയിൽ അലക്ഷ്യമായി ഇട്ടിരിക്കുന്ന പൂപ്പാലിക അവൻ കണ്ടുപിടിച്ചു. കോപവും സങ്കടവും അടക്കാൻ അവനു കഴിഞ്ഞില്ല. പൊടിയും അഴുക്കും പുരണ്ടു് അതിൻെറ ഭംഗിമുഴുവൻ നഷ്ടപ്പെട്ടിരുന്നു.

വെള്ളവിരിച്ച പീഠത്തിൽ പുതുപുഷ്പങ്ങൾകൊണ്ടലങ്കരിച്ച ഒരു ചെറിയ പൂപ്പാലിക മുത്തച്ഛൻെറ മുറിയിൽ ഇരിപ്പുണ്ടായിരുന്നു. തകാഷിയുടെ കയ്യിൽ ഇരുന്നിരുന്ന പൂപ്പാലിക ആ ചെറിയ പൂപ്പാലികയെക്കാൾ പതിൻമടങ്ങു് ഭംഗിയുള്ളതായിരുന്നു. പക്ഷെ പൊടിയും അഴുക്കും അതിൻെറ പഴയ ഭംഗി നഷ്ടപ്പെടുത്തി.

മുത്തച്ഛൻ കിടക്കയിൽ സാവധാനത്തിൽ എണീററിരുന്നു. തകാഷിയെ തൻെറ അരികിലേക്കു വിളിച്ചു. തകാഷി തൻെറ അടുത്തെത്തിയപ്പോൾ മുത്തച്ഛൻ അവനെ വാരിപ്പുണർന്നു.

'കുഞ്ഞേ...ഈ പൂപ്പാലികയെക്കാൾ വളരെയേറെ വിലകൂടിയ പൂപ്പാലിക മുത്തച്ഛനുണ്ടായിരുന്നു. പക്ഷെ ആ പൂപ്പാലിക പൊടിയിലും അഴുക്കിലും മൂടി അതിൻെറ ഭംഗി നഷ്ടപ്പെട്ടിരിക്കയാണ്.

'എൻെറ കുട്ടീ...വിനയം മാത്രമേ ആ പൂപ്പാലികയ്ക്കു് പഴയ ഭംഗി കൊടുക്കാൻ കഴിയുകയുള്ളു'. മുത്തച്ഛൻ പറയുന്നതെന്താണു് മനസ്സിലാവാതെ തകാഷി മിഴിച്ചുനിന്നു.

'കുഞ്ഞേ...നീ തന്നെയാണു് മനോഹരമായ ആ പൂപ്പാലിക. മുത്തച്ഛൻ യേശുനാഥനു നൽകാൻവേണ്ടി സൂക്ഷിച്ചിരുന്ന പൂപ്പാലിക ഇന്നു് പൊടിയിലും അഴുക്കിലും മുങ്ങിയിരിക്കയാണ്. കുഞ്ഞേ...ഒരു കാലത്തു് പ്രഭാതപുഷ്പത്തെപ്പോലെ പരിശുദ്ധമായിരുന്ന നിൻെറ ഹൃദയം ചീത്തക്കൂട്ടുകെട്ടുകൊണ്ടു് മലിനമായിപ്പോയി. കണ്ണീരോടുകൂടി യേശുനാഥൻെറ അടുത്തു ചെല്ലു. പഴയതുപോലെ ആ പൂപ്പാലിക ഭംഗിയുള്ളതായിരിക്കും' മുത്തച്ഛൻെറ വാക്കുകൾ കേട്ടു് തകാഷി പൊട്ടിക്കരഞ്ഞു.

ഇനി ഒരിക്കലും മദ്യശാലകളിൽ പോകയില്ലെന്നും തൻെറ എല്ലാ നല്ല കഴിവുകളും യേശുനാഥനു വേണ്ടി സമർപ്പിക്കുമെന്നും തകാഷി പ്രതിജ്ഞചെയ്തു.

മോമോത്താരോ ഹൃദയസ്പർശകമായ ഒരു പാട്ടുപാടി. മുത്തച്ഛനും തകാഷിയും ആ പാട്ടു് ഏററുപാടി. അവർ ഒരുമിച്ചു പ്രാർത്ഥിച്ചു. പ്രാർത്ഥനകഴിഞ്ഞെണീററ തകാഷിയെ കണ്ടാൽ ഒരു കൊച്ചു ദൈവദൂതനാണെന്നു തോന്നിക്കുമായിരുന്നു.

മുത്തച്ഛനു താൻ നൽകിയ ആ പൂപ്പാലിക കഴുകി തുടച്ചപ്പോൾ അതിൻെറ പഴയ ഭംഗി വീണ്ടും കിട്ടി. പുതുപുഷ്പങ്ങൾ അതിൽ ഇറുത്തുവച്ചു.

വെള്ളവിരിച്ച പീഠത്തിൽ ഇരിക്കുന്ന ആ പൂപ്പാലികയെയും, പുത്രകുമാരനായ തകാഷിയെയും മോമോത്താരോ മാറിമാറി നോക്കി.

'യേശുനാഥനും മുത്തച്ഛനും തങ്ങളുടെ പൂപ്പാലിക വീണ്ടുകിട്ടി'. മോമോത്താരോയുടെ വാക്കുകൾ കേട്ടു് മുത്തച്ഛനും തകാഷിയും പുഞ്ചിരിതൂകി.

കുഞ്ഞനുജാ...കുഞ്ഞനുജത്തീ...തകാഷിയുടെ കഥയിൽനിന്നു് നിങ്ങൾ എന്തു പാഠം പഠിച്ചു? നാം ഓരോരുത്തരും ഓരോ സ്ഫടികപ്പൂപ്പാലികയാണ്. ഈ കൊച്ചു കൊച്ചു പൂപ്പാലികകൾ പുതുപുഷ്പങ്ങൾ

FOR FAVOURS RECEIVED







P.A.Mathew, Haripad.(Excuse Delay) — [illegible] മംഗലം, കല്ലൂപ്പാറ. — Kunjamma Zachariah, Karottu, — Kooroppada.

ന്നു് നമ്മെ ഓർപ്പിക്കുന്നു. ''ഞാൻ എഫ്രയീമിനെ നടക്കാൻ ശീലിപ്പിച്ചു; എന്റെ ഭുജങ്ങളിൽ എടുത്തു. സ്നേഹബന്ധനങ്ങൾകൊണ്ടു് ഞാൻ അവരെ വലിച്ചു. മിസ്രയീമിൽ നിന്നും ഞാൻ എന്റെ മകനെ വിളിച്ചു. വിളിക്കുംതോറും അവർ വിട്ടകന്നു പോകുന്നു. എഫ്രയീമേ, ഞാൻ നിന്നെ എങ്ങനെ വിട്ടുകൊടുക്കും? നിന്റെ ദൈവമായ യഹോവയിങ്കലേക്കു മടങ്ങിവരിക. ഞാൻ അവരെ ഔദാര്യമായി സ്നേഹിക്കും. ഞാൻ അവർക്കു മഞ്ഞുപോലെയിരിക്കും. മാനുഷകല്പനകളനുസരിച്ചു് നടക്കുവാൻ ഇഷ്ടം തോന്നിയിരിക്കകൊണ്ടു് വ്യവഹാരത്തിൽ തോററവനായിരിക്കുന്നു.'' എന്നിപ്രകാരം തന്റെ ജനത്തിന്റെ പിൻമാററത്തെയും തന്റെ പ്രതീക്ഷകളെയും ദൈവം പ്രകടിപ്പിക്കുന്നു. ഇവയെല്ലാം പഴയ പഴയ കഥകളെന്നുപറഞ്ഞു് നാം അത്ര ശ്രദ്ധിക്കാറില്ല. ഇന്നു് അനേക ക്രിസ്തീയ ഭവനങ്ങളും, സമൂഹങ്ങളും ബാഹ്യധാടിമോടികളാകുന്ന പുറംകുപ്പായം ധരിക്കുന്നുണ്ട്. എങ്കിലും ഉള്ളുകൾ വളരെ മലിനമായിരിക്കയാണു്. പിതാക്കന്മാർ ക്ലേശിച്ചുണ്ടാക്കിയ ഐശ്വര്യം ഭുജിച്ചുകൊണ്ടു് മദോന്മത്തരായി ചോരയും നീരും ശത്രുവിനു കാഴ്ച അർപ്പിച്ചുകൊണ്ടു് ആനന്ദമെന്ന ഭാവേന നീറിപ്പുകഞ്ഞു നശിക്കുകയാണു്. അനേകം വാഗ്ദത്തങ്ങളും അതിമഹത്തായ അവകാശങ്ങളും നമുക്കായി നിരത്തിവച്ചു് വിളിക്കുന്നതു കേൾക്കുവാൻ തക്ക കാതുകളോ കാണുവാൻ തക്ക കണ്ണുകളോ ഉള്ളവർ എത്രയുണ്ടു്? നമ്മുടെ എത്രയും വലിയ ഒരു ചുമതല വിശുദ്ധദിനം ആചരിക്ക എന്നതാണു്. അന്നുതന്നെ 'ഉച്ചയായാൽ പിന്നീടു് എന്തുവേണമെങ്കിലും ചെയ്യാം! വെറുതെ സമയം നഷ്ടമാക്കുന്നതിലും നല്ലതു് പരോപകാരാർത്ഥം കടകൾ തുറന്നുവയ്ക്കുന്നതല്ലയോ? ട്യൂഷൻ നടത്തുന്നതല്ലയോ''? എന്നിപ്രകാരമുള്ള ദുർന്ന്യായങ്ങളുടെ മറപററി ഓടുന്ന പല കുറ്റപ്പുള്ളികളും ഈശാനമൂലൻ ഉഗ്രമായി അടിക്കുമ്പോൾ ''എന്റെ ഉടയവനും ഞാൻ സേവിച്ചുവരുന്നവനുമായ എന്റെ കർത്താവു് രക്ഷിക്കും'' എന്നുപറയുവാൻ ശക്തമല്ലാതെ തകന്നുപോകാനാണു് എളുപ്പം.

നാം ആരാണു്? നമ്മുടെ മേലെഴുത്തു് എന്താണു്? നമ്മുടെ വിളിയും തെരഞ്ഞെടുപ്പും എന്തു്? ഇസ്രായേൽ തന്നെ ഉണ്ടാക്കിയവനെ മറന്നു് മന്ദിരങ്ങളെ പണിയുന്നു, യഹോവവന്നു് നിങ്ങളുടെമേൽ നീതിവർഷിപ്പിക്കേണ്ടതിനു് അവനെ അന്വേഷിപ്പാനുള്ള കാലം ഇതാകുന്നുവല്ലോ. ജാതികൾ നമ്മുടെ ശക്തിനശിപ്പിച്ചിരിക്കുന്നു. ഒരു കാലത്തു നാം 'അത്തിനസ്'ദേവിയെ വണങ്ങിയവരായിരുന്നു. എന്നാൽ ഇപ്പോൾ നാം യേശുക്രിസ്തുവിലും യേശുക്രിസ്തു നമ്മിലും ആയിരിക്കുകയാണു്. എല്ലാ ദേവന്മാരും ഒരുപോലെ, അതുപോലെ ക്രിസ്തുവും എന്നും മററും പറയാൻ ലജ്ജിക്കാത്ത ക്രിസ്ത്യാനികളും ഇന്നു് ഉണ്ടെന്നുള്ളതാണു് ലജ്ജാവഹമായ ഒരു സംഗതി. സാമൂഹ്യ രജ്ഞനാ സമിതികളും മററും സാത്താന്റെ കണികളായി തീരാതിരിക്കുവാൻ ദൈവജനം ശ്രദ്ധാലുക്കളായിരിക്കവേണം. ഒരുവൻ യേശുക്രിസ്തുവിലായി തീരുന്നതും ക്രിസ്തുനാഥനിൽകൂടി ജനത്തെ ഒന്നായി വിചാരിക്കുന്നതും അതിഗഹനമായ ഒരു തത്വ

[illegible]ണ്ട്. [illegible] ന് നാം ഇനിയും [illegible]

[illegible] എന്ത്? പ്രവാചകൻ എഫ്രയീമിനെ പലതിനോട് സദൃശപ്പെടുത്തിപ്പറയുന്നുണ്ട്. "എഫ്രയീം മറിച്ചിടാത്ത ദോശയാകുന്നു. പൊട്ട പ്രാവാണ്. തനിച്ചു നടക്കുന്ന കാട്ടുകഴുതയാണ്. വഞ്ചനയുള്ള വില്ലുപോലെയാണ്". ഇവ നിഷ്പ്രയോജനത്തേയും അപകടത്തേയും സൂചിപ്പിക്കുന്ന ഉപമകളാണ്. മാതാപിതാക്കന്മാർ വാത്സല്യാതിരേകത്താൽ മക്കളെ പല പേരുകളാൽ സംബോധന ചെയ്യുന്നതുപോലെ യിസ്രായേൽ ജനത്തിനു പല പേരുകളും രേഖപ്പെടുത്തിയിട്ടുണ്ട്. സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കും മനസ്സിലാകത്തക്ക ലളിതമായ ഭാഷാരീതിയിലാണ് വിവരണങ്ങൾ. ദോശ ചുടുന്നതിന് ആവശ്യമായ സാധനസാമഗ്രികളെല്ലാം സകലർക്കും സുപരിചിതമാണല്ലോ. എണ്ണ വേണ്ടപ്രകാരം പുരട്ടിയില്ലെങ്കിൽ—മറിച്ചിടാതെയിരുന്നാൽ—അതേ, ശ്രദ്ധിക്കാതെയിരുന്നാൽ—ദുഃഖം ഒരു പ്രയോജനവും ഇല്ലാത്തതായിത്തീരും. ക്രിസ്തീയ ജീവിതം പ്രയോജനപ്രദവും രുചികരവുമായിത്തീരണമെങ്കിൽ ഒന്നാമത് ദൈവസ്നേഹമാകുന്ന എണ്ണ പൊരിയപ്പെടണം, ആദ്ധ്യാത്മികവും ഭൗമികവുമായ ഇരുവശങ്ങളിലും ഒരുപോലെ എണ്ണമയം ചേർന്നിരുന്നാൽ മറിച്ചിടുവാനും താഴെ കയറുവാനും എളുപ്പമാണ്. നമ്മുടെ ജീവിതം ദൈവികമായി പ്രയോജനപ്പെടാത്തതിന്റെ കാരണം ചിന്തിക്കേണ്ടത് ആവശ്യമായിരിക്കുന്നു. കർമ്മകുശലരായ നമ്മുടെ യുവജനങ്ങളുടെ കഴിവുകളും താലന്തുകളും അസ്ഥാനത്തു ചെലവിടപ്പെടുന്നതിനാലുള്ള നഷ്ടം കുടുംബങ്ങൾക്കു മാത്രമല്ല സഭയ്ക്കുമുണ്ട്. ജീവിതത്തിന്റെ ഒരു ഭാഗം കരിഞ്ഞുപോയി—മറുവശത്തേക്ക് ചൂടു കയറിയതുമില്ല. നിത്യതയ്ക്കായുള്ള നമ്മുടെ ശക്തി കവർന്നുകളയുന്ന സംഗതികൾ ഏവയെന്നു കണ്ടുപിടിച്ചു പരിഹരിക്കാം. കരിഞ്ഞുപോകുന്നതായി ഗ്രഹിക്കാതെ പ്രതിവിധി ചെയ്യാൻ സാദ്ധ്യമല്ല. ആദ്ധ്യാത്മികജീവിതത്തിന്റെ ബാഹ്യലക്ഷണങ്ങളെല്ലാമുണ്ട്. എന്നാൽ പ്രായോഗികജീവിതം ശൂന്യമായിരിക്കയാണ്. വീട്ടിനുള്ളിൽ സമാധാനമില്ല. എപ്പോഴും അസ്വസ്ഥതയും കലഹവും അനൈക്യതയുമാണ്. ദൈനംദിനജീവിതത്തിലെ പ്രായോഗികവശം അഭികാമ്യമായിത്തീരുന്നതിന് ജീവിതലക്ഷ്യം ദൈവഹിതം നിറവേറ്റുന്നതിനു സ്വയം സമർപ്പിക്കുക എന്നുള്ളതായിരിക്കണം. നമ്മിൽ പലരും വാങ്ങിക്കുന്നതിൽ ഉത്സുകരായിരിക്കും. എന്നാൽ കൊടുക്കുന്ന വശം കരിഞ്ഞുപോയിരിക്കയായിരിക്കാം. ദൈവത്തിന്റെ നിരവധി കരുണകൾ അനുഭവിച്ചിരിക്കെ ദൈവനാമത്തിനുവേണ്ടി നിൽക്കുവാനും സംസാരിക്കുവാനും സന്നദ്ധരല്ല! എന്തു ചെയ്യും!! നാം വാങ്ങിക്കുന്നതുപോലെ കൊടുക്കുന്നവരും ആകുന്നില്ല എങ്കിൽ ഫലശൂന്യമായ നിലയിൽത്തന്നെയിരിക്കും. ജ്ഞാനവും പ്രാപ്തിയും ഉള്ള പലരും ഗുരുക്കന്മാരെയും പുരോഹിതന്മാരെയും മേലദ്ധ്യക്ഷന്മാരെയുമെല്ലാം നിശിതമായി വിമർശിക്കും. തങ്ങൾ വിമർശിക്കുന്നവരുടെ ധർമ്മങ്ങളും ചുമതലകളും അറിയാം. എന്നാൽ തങ്ങൾ ആയിരിക്കുന്ന സ്ഥാനത്തുതന്നെ വിശ്വസ്തരും വിശ്വാസധീരരും ആയി പ്രവർത്തിക്കുന്നുണ്ടോ എന്നു ചിന്തിക്കുക. ഇപ്രകാരം സദ്ഗുണമൈശ്വര്യ കരുതിയുന്നവരുടെ ജീവിതംകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകുന്നില്ല.

പ്രാവ് ബലഹീനപക്ഷി. അതു പൊട്ടനുംകൂടി ആയാലുള്ള ആപത്ത് അല്പമല്ല. നമ്മുടെ കുഞ്ഞുങ്ങളിൽ കടന്നുകൂടിട്ടുള്ള അനേക ദുഷ്പരിചയങ്ങൾ നമ്മുടെയും അവരുടെയും ബുദ്ധികേടും ശ്രദ്ധക്കുറവുംകൊണ്ടാണെന്ന നിഷ്പ്രയാസം ഗ്രഹിക്കുവാൻ സാധിക്കും. കുഞ്ഞുങ്ങൾ അനുകരിക്കരുത് എന്നു വിചാരിക്കുന്ന സംഗതികൾ മാതാപിതാക്കന്മാർ അവരുടെ മുൻപിൽവച്ചുതന്നെ പ്രവർത്തിക്കുന്നു എങ്കിൽ ഭോഷത്വം തന്നെ. കലാശാലാവിദ്യാർത്ഥിനിയായ ഓമനമകൾക്ക് സ്വാതന്ത്ര്യം സകലതിലും നൽകിയശേഷം മാതാപിതാക്കന്മാരുടെ പിടിയിൽ നിൽക്കുന്നില്ല എന്നു പറഞ്ഞു ഖേദിക്കുന്നതുകൊണ്ടു വിശേഷമില്ല. 'സ്നേഹിതൻ സല്ക്കരിച്ചതാണ്', എന്റെ സ്വന്ത പണമല്ല എന്നു പറഞ്ഞ് പുകവലിയും മദ്യപാനവും ശീലിക്കുന്ന പൊട്ടപ്രാക്കൾ നമ്മുടെ സമുദായത്തിൽ അനവധിയുണ്ട്. ഒരിക്കൽ പ്രസംഗയോഗത്തിൽ സംബന്ധിച്ച ഒരു വല്യമ്മച്ചിയുടെ നഖത്തിൽ ചായം പുരട്ടിയിരിക്കുന്നതു കണ്ടു. ചോദ്യംചെയ്താൽ കൊച്ചുമക്കളുടെ കളിയാണെന്നു പറയുന്നതിനു മടിയില്ല. നമ്മുടെ പെൺകുഞ്ഞുങ്ങൾ കണ്ണെഴുതി പൊട്ടു തൊട്ട് അയോഗ്യമായ വസ്ത്രങ്ങൾ ധരിച്ച് രംഗത്തേക്കു ഇറങ്ങുന്നത് ദൂരെനിന്നു

## FOR FAVOURS RECEIVED







Mollykutty Abraham, Kumily. — A Firm Believer W. Germany. — G. Thomas.

വീക്ഷിച്ച് രസിക്കുന്ന ഗൃഹസ്ഥാശ്രമികളെ! ജാതികൾ നമ്മുടെ ശക്തി തിന്നുകളഞ്ഞിരിക്കയാണെന്നുള്ളതു് വിസ്മരിക്കരുതേ. മാനസ്സാന്തരമാവശ്യമായിരിക്കുന്നു. അന്തർഭാഗവും വ്യത്യാസപ്പെട്ടേ മതിയാകൂ. നമ്മുടെ ധനം ചെലവാക്കേണ്ടതു് ഏതു പ്രകാരമെന്നു രക്ഷകനോടു ചോദിച്ചാൽ പറഞ്ഞുതരും. നമ്മുടെയും അനന്തര തലമുറയുടെയും ജീവിതഭദ്രതയെപ്പററി ഭയപ്പെട്ടു് ജീവിതം ഭാരമേറിയതെന്നു കരുതി അനേകർ നിരാശാഗ്രസ്തരായിത്തീരുന്നു. 'എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം സകലത്തിനും മതിയാകുന്നു' എന്നു വിശ്വസിച്ചുകൊണ്ടു് ഫലകരമായ ജീവിതം നയിക്കുവാൻ മടങ്ങിവരേണ്ടതാണു്. നമ്മെത്തന്നെ നിരുപദ്രവികളാണെന്നു് നാം ശ്ലാഘിക്കാറുണ്ടു്. അതു തികച്ചും പരമാർത്ഥവുമായിരിക്കാം. എന്നാൽ നമ്മുടെ പ്രവർത്തനങ്ങളോ നമ്മെ നിസ്സാരരാക്കിക്കളയുന്നതു് അന്യർ നമ്മോടു ദ്രോഹം ചെയ്യുമ്പോൾ നമ്മിലുണ്ടാകുന്ന പ്രതികരണങ്ങളാണു്. നമ്മുടെ അഭിപ്രായങ്ങളോടു യോജിക്കാത്തവരെ ശത്രുക്കളായി കരുതുകയും വൈരുദ്ധ്യങ്ങളെ വളർത്തുകയും ചെയ്യുന്നതു് സാമൂഹ്യരംഗങ്ങളിലും ആദ്ധ്യാത്മികമണ്ഡലങ്ങളിലും കാണുന്നുണ്ടു്.. സമുചിതമായ സമീപനംകൊണ്ടും ദൈവാത്മപ്രേരിതമായ വർത്തനം കൊണ്ടും മററുള്ളവരെ ആദായപ്പെടുത്താൻ നാം പരമാവധി യത്നിക്കേണ്ടതാണു്.

വിദ്യ പ്രയോഗിക്കുന്നതു് സാധാരണ എതിരാളിയുടെ നേരെയാണു്, എന്നാൽ സാത്താൻ ചിലപ്പോൾ കുഞ്ഞാടിന്റെ വേഷത്തിൽ തന്ത്രം പ്രയോഗിച്ചു സമീപിക്കുന്നതു കാണാം. വഞ്ചനയുള്ള വിദ്യ് തന്നിലേക്കും തനിക്കുള്ളവരിലേക്കും തിരിഞ്ഞു പായുന്നു. നമ്മുടെ ക്രിസ്തീയ ഭവനങ്ങൾ മാതൃകായോഗ്യമായി ജീവിക്കാത്തതിനാൽ അന്യജാതികളുടെ മദ്ധ്യേ ക്രിസ്തീയ സത്യങ്ങൾ അവതരിപ്പിക്കുന്നതിനു് സാധിക്കുന്നില്ല എന്നു മാത്രമല്ല, അവരുടെ മുൻപാകെ നാമും നമ്മുടെ യജമാനനും നിസ്സാരരാക്കപ്പെടുന്നു. അതിനാൽ ഫലശൂന്യമായ നിലയിൽനിന്നു മടങ്ങിവരാം.

യിസ്രയേൽ തനിച്ചു നടക്കുന്ന കാട്ടുകഴുതയെപ്പോലെയെന്നു പറയുന്നതു് സാമൂഹ്യജീവികളായ നമുക്കു് ഒട്ടും ചേരുകയില്ലെന്നു കരുതാം. ദൈവമക്കളുമായിട്ടുള്ള സഖിത്വവും സാഹോദര്യവും അത്യന്താപേക്ഷിതമാണു്. തനിച്ചു നടന്നാൽ ദുഷ്ടമൃഗങ്ങൾക്കു് ഇരയായിത്തീരും. കഴുതയെ മെരുക്കുവാൻ പ്രയാസമാണു്. എന്നാൽ മിശിഹാതമ്പുരാൻ വാഹനമായി ഉപയോഗിച്ചാൽ മെരുങ്ങിക്കൊള്ളും. ബഹളവും കോലാഹലവും ഉണ്ടായാലും ശാന്തമായി നടകൊള്ളും. പ്രവേശിക്കുന്ന രംഗങ്ങൾ വിശുദ്ധീകരിക്കപ്പെടുകയും ചെയ്യും. ദൈവത്തിന്റെ അടുക്കലേക്കു മടങ്ങിവരിക. ദയയും ന്യായവും പ്രമാണിച്ചു് ഇടവിടാതെ കാത്തു കാത്തിരിക്കുക. 'അവനായി കാത്തിരിക്കുന്നവരൊക്കെയും ഭാഗ്യവാന്മാർ' (എശാ. 30: 18). തള്ളിപ്പറഞ്ഞവരും പ്രഥമസ്ഥാനത്തിനു് കൊതിച്ച സ്വാർത്ഥലോലുപരും, കാത്തിരുന്നു് ശക്തി പ്രാപിച്ചപ്പോൾ അവസാനത്തോളം സ്നേഹിക്കാൻ കഴിവുററവരും ലോകത്തെ കീഴ്മേൽ മറിക്കാൻ ശക്തരും ആയിത്തീർന്നു. വേ

# ദൈവമാതാവിന് ഹൃദ്യമായ സ്വീകരണം

(ലൂക്കോസ് 1: 39–56)

(ബഥാന്യൻ)

എലിസബേത്തിന്റെ അത്ഭുതകരമായ ഗർഭധാരണത്തെപ്പറ്റി ദൈവദൂതനിൽനിന്നും ഗ്രഹിച്ച മറിയാം തന്റെ ചാർച്ചക്കാരിയായ ആ മുത്തശ്ശിയെ സന്ദർശിച്ച്, ജീവിതാനുഭവങ്ങൾ പരസ്പരം കൈമാറുന്നതിനും ധൈര്യം ആർജ്ജിക്കുന്നതിനുമായി യഹൂദ്യമലനാട്ടിലുള്ള ഐൻകാരിം എന്ന സ്ഥലത്തേയ്ക്ക് ധൃതഗതിയിൽ പോകുന്നു. ഗബ്രിയേൽ മാലാഖായുടെ സന്ദർശനത്തിനുശേഷം മറിയാം അല്പം അസ്വസ്ഥയാണ്. കേവലം പതിനാലോ, പതിനഞ്ചോ വയസ്സ് മാത്രം പ്രായമുള്ള ഈ പെൺകുട്ടി തന്റെ അതിയായ ദൈവാശ്രയമൂലം ദൈവതിരുവിഷ്ടത്തിന് തന്നെ പരിപൂർണ്ണമായി സമർപ്പിച്ചെങ്കിലും ഈ ദിവ്യ രഹസ്യങ്ങളെ ബുദ്ധിപരമായി ഗ്രഹിപ്പാൻ അവൾ അപ്രാപ്തയാണ്, ക്രമശ്ശ മാത്രമാണ് അവയെപ്പറ്റി അല്പമായെങ്കിലും അവൾക്ക് ഗ്രഹിക്കുവാൻ കഴിഞ്ഞത്.

മലകളും പുഴകളും താണ്ടി ഏകദേശം അഞ്ചു ദിവസത്തെ യാത്രകഴിഞ്ഞുവേണം ഐൻകാരിമിൽ എത്തുവാൻ. ഈ ദിവസങ്ങളിൽ മറിയാം തന്റെ ഹൃദയത്തിൽ പൂട്ടിവച്ചിരുന്ന ആ വലിയ രഹസ്യത്തെ—ആ ദിവ്യ വെളിപാടിനെ—പ്പറ്റി ധ്യാനനിരതയായിരുന്നിരിക്കണം. അവസാനം അവിടെ എത്തി വൃദ്ധയായ എലിസബേത്തിനെ അഭിവാദ്യം ചെയ്യുന്നു.

മറിയാമിന്റെ വന്ദനസ്വരം കേട്ട മാത്രയിൽ ഗർഭസ്ഥിതനായ പ്രജ എലിസബേത്തിന്റെ ഉദരത്തിൽ ആനന്ദംകൊണ്ട് തുള്ളിച്ചാടുന്നു. ഉടയവന്റെ മുമ്പിൽ ദാസൻ വന്ദനം അർപ്പിക്കുകയാണ്. ശിശുക്കൾക്ക് അനുഗ്രഹം പ്രാപിക്കുവാൻ കഴിയുകയില്ലെന്ന് പറയുന്നത് എത്ര ഭോഷത്തം! എന്റെ ആത്മാവേ, യോഹന്നാൻ മാംദാനായെപ്പോലെ യേശുവിന്റെ സാന്നിദ്ധ്യം നിനക്ക് ആനന്ദപ്രദമോ? വി. കുർബ്ബാനയിൽ സന്നിഹിതനാകുന്ന തന്നെ നീ ആരാധിക്കുന്നുണ്ടോ? സ്തുതിയും സ്തോത്രവും തനിക്കു നീ സമർപ്പിക്കുന്നുണ്ടോ?

എലിസബേത്ത് പരിശുദ്ധാത്മാവു് നിറഞ്ഞവളായി സന്തോഷസമേതം ആർത്തു് അട്ടഹസിക്കുന്നു; "സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ; നിന്റെ ഗർഭഫലവും അനുഗ്രഹിക്കപ്പെട്ടതു്: എന്റെ കർത്താവിന്റെ മാതാവു് എന്റെ അടുക്കൽ വരുന്ന മാനം എനിക്കു് എവിടെനിന്നും ഉണ്ടായി." (ലൂക്കാ. 1: 42, 43). എത്ര ഹൃദ്യമായ സ്വീകരണം! തന്റെ ചാർച്ചക്കാരിയായ ഈ പെൺകുട്ടിയുടെ സന്ദർശനം വലിയ ഒരു പദവിയായി ഈ മുത്തശ്ശി പരിഗണിക്കുന്നു. കാരണം

---

ഷീവലൻ മഴയ്ക്കായി കാത്തിരിക്കുംപ്രകാരം ഒരു ആശ—ഒരു ദാഹം—നമുക്കുണ്ടാകുമാറാകട്ടെ. കാത്തിരുന്നിട്ട് നിരാശപ്പെടേണ്ടിവരികയില്ല. 'നീയല്ലാതെ ഒരു ദൈവം തന്നെ കാത്തിരിക്കുന്നവൻക്കുവേണ്ടി പ്രവർത്തിക്കുന്നതു് പണ്ടുമുതൽ ആരും കേട്ടിട്ടില്ല, കണ്ടിട്ടില്ല, ഗ്രഹിച്ചിട്ടുമില്ല' (ഏശാ. 64: 4). 'തനിക്കായി കാത്തുനില്ക്കുന്നവരുടെ രക്ഷയ്ക്കായി ക്രിസ്തുവും രണ്ടാമതു പ്രത്യക്ഷനാകും (ഹെബ്രാ. 9: 28). 'ഇയ്യോബു പറയുന്നതു് 'അവൻ എന്നെ കൊന്നാലും ഞാൻ അവനായിത്തന്നെ കാത്തിരിക്കു'മെന്നാണ്. കാത്തിരിക്കുന്നവർ, പ്രവർത്തിക്കുവാനുള്ള അവസരം അന്വേഷിക്കുന്നവരും ആയിരിക്കും. 'സീയോനെ ഉണരുക, വഴി നിരത്തുക. വളഞ്ഞ വഴികൾ നേരെയാകട്ടെ. ദുർഘടങ്ങൾ നിരപ്പാകട്ടെ'. 'വരിക എന്ന് ആത്മാവും മണവാട്ടിയും പറയുന്നു. കേൾക്കുന്നവനും വരിക എന്നു പറയട്ടെ. ദാഹിക്കുന്നവൻ വരട്ടെ. ഇച്ഛിക്കുന്നവൻ ജീവജലം സൗജന്യമായി വാങ്ങട്ടെ' (വെളിപാട് 22: 17).

—0—

FOR FAVOURS RECEIVED







— A Firm Believer, Bombay. (Excuse for Delay) — Mrs. MarykuttyPoulose, Maron, Bombay.

...ന്റെ ഇടയിൽ വി. അപ്പോസ്തോലൻ (മാർ തോമ്മാ) സുവിശേഷമറിയിച്ചതായും അവിടെ അദ്ദേഹത്തിന്റെ വേല ഏററവും വിജയകരമായിത്തീരുകയാൽ തന്റെ സിംഹാസനം സെല്യൂക്യായിൽ സ്ഥാപിച്ചതായും ....... ഒന്നാമത്തെ എപ്പിസ്കോപ്പായായി ആദായിയെ നിയമിച്ചാക്കിയതായും കാണപ്പെടുന്നുണ്ട്. സിറിയായിലെ എഡേസ്സ്യായും പാർത്ഥ്യായിലെ സെല്യൂക്യായും അപ്പോസ്തോലന്റെ അധ്യക്ഷസ്ഥാനങ്ങളായിരുന്നു എന്നും, സെല്യൂക്യാ അദ്ദേഹത്തിന്റെ സിംഹാസനമായിരുന്നു എന്നും വെളിപ്പെടുന്നുണ്ടല്ലോ. (Hist. of Kerala Vol. 2, P. 468). Quoted in ''മലങ്കരസഭയും വി. തോമസ് അപ്പോസ്തോലനും'' by നെടുന്തളിൽ വർഗ്ഗീസ് കത്തനാർ (P. 38).

ഇപ്പോഴും അവൾ ''എന്റെ കർത്താവിന്റെ മാതാവ്'' ആണെന്നുള്ളതുതന്നെ.

എന്റെ ആത്മാവേ, എലിസബേത്തിനെപ്പോലെ നിന്റെ കർത്താവിന്റെ മാതാവിനോട് നിനക്ക് ഭക്തി ആദരവുകൾ ഉണ്ടോ? ഗബ്രിയേൽ മാലാഖായുടെയും എലിസബത്തിന്റെയും വചനങ്ങളും ഉച്ചരിച്ചുകൊണ്ട് ''കൃപനിറഞ്ഞ മറിയമേ'' എന്നുള്ള പ്രാർത്ഥന ചൊല്ലി നിത്യവും നീ വി. മാതാവിന്റെ മദ്ധ്യസ്ഥത അപേക്ഷിക്കാറുണ്ടല്ലോ. അതു് കേവലം നിന്റെ അധരങ്ങളിൽ നിന്നു മാത്രമോ, അതോ നിന്റെ ഹൃദയത്തിന്റെ അഗാധതയിൽനിന്ന് ഉത്ഭവിക്കുന്നതോ? കർത്താവിന്റെ അമ്മ നിന്റെയും അമ്മയല്ലേ? കുരിശിന്മേൽ വച്ച് തന്റെ മാതാവിനെ സഭയുടെ മുഴുവന്റെയും മാതാവായി താൻ വി. യോഹന്നാനെ ഭരമേല്പിച്ചില്ലേ? ആ നല്ല അമ്മ നിന്റെയും അമ്മയാണ്. അവളുടെ മദ്ധ്യസ്ഥതയിൽ ശരണപ്പെടുന്നത് എത്ര അനുഗ്രഹപ്രദം!

തനിക്കുലഭിച്ച പ്രശംസയിലും ആദരപൂർവ്വമായ സ്വീകരണത്തിലും മറിയാമിന്റെ പ്രതികരണം എന്താണ്? ലേശം പോലും അഹങ്കാരമില്ല; ആത്മ പ്രശംസയില്ല. നേരെ മറിച്ച് ''ശക്തനായവൻ വലിയ കാര്യങ്ങൾ എങ്കൽ പ്രവർത്തിച്ചിരിക്കുന്നു; അവന്റെ കരുണ അവനെ ഭയപ്പെടുന്നവരുടെമേൽ തലമുറകളാ

(ശേഷം 8–ാം പേജിൽ)

# "എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ"

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

ഒരുവനുവേണ്ടി വേറൊരുവൻ പ്രാർത്ഥിക്കുന്നതു് വേദപുസ്തകസംബന്ധമായ ഒരു തത്വമാണ്. ജീവിച്ചിരിക്കുന്നവർ പരസ്പരവും, ജീവിച്ചിരിക്കുന്നവരും മരിച്ചവരും തമ്മിൽ തമ്മിലും പ്രാർത്ഥിക്കുവാൻ കഴിയുമെന്നും പ്രാർത്ഥിക്കേണ്ടതാണെന്നും നാം വിശ്വസിക്കുന്നു. ഒരാൾ പ്രാർത്ഥിക്കുമ്പോൾ ദൈവം കേൾക്കാതിരുന്നിട്ടു ദൈവത്തിനു മനസ്സുണ്ടാകുവാൻവേണ്ടി വേറൊരാൾ പ്രാർത്ഥിക്കണം എന്ന അർത്ഥത്തിലല്ല ഒരാൾ വേറൊരാളിനുവേണ്ടി പ്രാർത്ഥിക്കണമെന്നു പറയുന്നതു്. പ്രത്യുത, ദൈവത്തിൽനിന്നൊഴുകുന്ന അനുഗ്രഹങ്ങളും കൃപകളും കൂടുതലായി പ്രാപിക്കുവാൻതക്ക അർഹത ലഭിക്കേണ്ടതിനു് ഹൃദയം ശക്തിയായി ദൈവത്തിങ്കലേക്കു വികസിക്കുകയും ഉയരുകയും ചെയ്യേണ്ടിയിരിക്കുന്നു. ഒരുമനപ്പെട്ട പ്രാർത്ഥനയ്ക്കു് ഹൃദയത്തെ ദൈവത്തിങ്കലേക്കു ശക്തിപൂർവ്വം ചലിപ്പിക്കുന്നതിനു ശക്തിയുണ്ടു്. അപ്പസ്തോലന്മാർ ഒരുമനപ്പെട്ടു പ്രാർത്ഥിച്ചതായും കൂട്ടായി പ്രാർത്ഥിച്ചതായും പുതിയനിയമത്തിൽ കാണുന്നു. 'എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ ഏതെങ്കിലും കാര്യത്തെക്കുറിച്ചു് യാചിക്കുവാൻ ഒരുമിച്ചാൽ സ്വർഗ്ഗസ്ഥനായ പിതാവിൽനിന്നു് അവർക്കു് അതു നൽകപ്പെടും' എന്നു കർത്താവു് അരുളിച്ചെയ്യുന്നുണ്ടു്. 'എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ' എന്നു് ആവശ്യപ്പെടുന്ന ആളും ആരോടു് ആവശ്യപ്പെടുന്നുവോ ആ ആളും ആത്മാവിൽ യോജിച്ചു പ്രാർത്ഥിച്ചെങ്കിലേ അതുകൊണ്ടു പ്രയോജനമുള്ളു. ശാരീരികമായി അടുത്താണെങ്കിൽ ഒന്നിച്ചുതന്നെ പ്രാർത്ഥിക്കാം. അകന്നിരിക്കയാണെങ്കിൽ ആത്മാവിൽ യോജിച്ചു പ്രാർത്ഥിക്കാം. അമേരിക്കയിൽ ഇരിക്കുന്ന ഒരാൾ എനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു നമ്മളോടു് ആവശ്യപ്പെടുമ്പോൾ അയാളും പ്രാർത്ഥിക്കണം. അല്ലാതെ അയാൾ വെറുതെയിരിക്കയൊ പ്രാർത്ഥനയിൽ വിശ്വാസമില്ലാതിരിക്കയൊ ചെയ്തിട്ടു് അയാൾക്കുവേണ്ടി നമ്മൾ പ്രാർത്ഥിച്ചാൽ തക്ക പ്രയോജനം ലഭിച്ചു എന്നു വരികയില്ല.

കണ്ണട ഉപയോഗിക്കുന്നതു് കാഴ്ചയുള്ള ആളാണ്. കാഴ്ച ഇല്ലാത്ത ആൾ കണ്ണട ഉപയോഗിക്കുന്നതു് അ[illegible] കൂടുതൽ തെളിവും മിഴിവും ലഭിക്കുവാനാണ് കണ്ണട ഉപയോഗപ്പെടുന്നതു്. ഈപ്രകാരം, പ്രാർത്ഥനയിൽ വിശ്വാസവും പ്രാർത്ഥിക്കുന്ന സ്വഭാവവും ഉള്ള ആളിനാണ് വേറൊരാളിന്റെ പ്രാർത്ഥന കൂടുതലായി പ്രയോജനപ്പെടുന്നതു്. വഴിപാടായി വി. കുർബ്ബാന ചൊല്ലിക്കുന്ന പതിവു് നമ്മുടെയിടയിൽ ഉള്ളതാണല്ലോ. ആ കുർബ്ബാനയിൽ, ചൊല്ലിക്കുന്ന ആളും ആയാളുടെ സ്വന്തക്കാരും വന്നു് പട്ടക്കാരനോടൊന്നിച്ചു പ്രാർത്ഥനയിൽ സംയോജിക്കയാണെങ്കിൽ അതു കൂടുതൽ പ്രയോജനകരമാണ്. പട്ടക്കാരനെക്കൊണ്ടു് ഒരു കൂലിപ്പണി എടുപ്പിക്കുന്നമട്ടിൽ, ചൊല്ലിക്കുന്ന ആൾ കുർബ്ബാനയ്ക്കും പട്ടക്കാരനോടു സഹകരിക്കാതെ മറ്റു കാര്യാദികൾക്കായി പോകുകയും ചെയ്യുന്നപക്ഷം അതൊരു പാഴ്‌വേലയായിത്തീരുവാൻ എളുപ്പമുണ്ടു്. ഇന്നു നമ്മുടെ സഭയിൽ പല പ്രാർത്ഥനകളും കുർബ്ബാനകളും പട്ടക്കാരെക്കൊണ്ടു നടത്തിക്കുന്നതു് കൂലിപ്പണിയുടെ രീതിയിൽ ആണെന്നു ഖേദപൂർവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു! അതായതു പട്ടക്കാരൻ നടത്തുന്ന പ്രാർത്ഥനയിലും കുർബ്ബാനയിലും അതിന്റെ ആവശ്യക്കാരനു് യാതൊരു പങ്കും ചുമതലയും ഇല്ലാത്ത തരത്തിൽ മാറിനില്ക്കുന്നു: 'എനിക്കുവേണ്ടി പത്തു വഴിപാടു കുർബ്ബാന ചൊല്ലിയേക്കണം'. അല്ലെങ്കിൽ 'മരിച്ച ആളിനുവേണ്ടി നാല്പതു് ഓർമ്മകുർബ്ബാന ചൊല്ലിയേക്കണം' എന്നു പറഞ്ഞു് പണം ഏല്പിച്ചിട്ടു് ആവശ്യക്കാരൻ വീട്ടിൽ വെറുതെ ഇരിക്കുകയോ, അവന്റെ കൃഷിക്കോ ബിസിനസ്സിനോ പോകുകയൊ ചെയ്യുന്നതായും പട്ടക്കാരനും ശുശ്രൂഷക്കാരനും അത്രയും ദിവസത്തെ അവരുടെ മററാവശ്യങ്ങളും എല്ലാം മാററിവച്ചു് മുട്ടുപാടു കിടന്നു കുർബ്ബാന ചെയ്യുന്നതായും കണ്ടുവരുന്നു. അങ്ങനെ ചൊല്ലിയില്ലെങ്കിൽ പട്ടക്കാരന്റെ പേരിലുള്ള ചാ

ജ്ജായി കണക്കാക്കുന്നതിനും ചൊല്ലുകയാണെങ്കിൽ നാഥണപ്രകാരമുള്ള പ്രതിഫലംമാത്രം കൊടുക്കുന്നതിനും ചിലർക്കു പ്രയാസമില്ല. ഒരാരം മരിച്ചു് നാല്പതു ദിവസത്തേക്കു തുടർച്ചയായി ചൊല്ലിത്തീർക്കുന്നതിനകം വേറൊരാരം മരിച്ചാൽ ചൊല്ലാനുള്ള ദിവസങ്ങരം നീണ്ടു നീണ്ടുപോകുന്നു. ചുരുക്കിപ്പറഞ്ഞാൽ എട്ടോ പത്തോ മരണങ്ങരം ഒരാണ്ടിൽ ഉണ്ടാകയാണെങ്കിൽ 365 ദിവസവും പട്ടക്കാരൻ കർബാന ചൊല്ലിക്കൊള്ളണം എന്നു് ഏതോ ഒരു അലംഘനീയമായ നിയമം ഉള്ള മട്ടിൽ ആണു് ചിലർ വിചാരിക്കാറുള്ളതു്. ഒരു വൈദിക സംഘടനയുണ്ടാകണമെന്നു് മുന്നൊരു ലക്കം 'മലങ്കരസഭ'യിൽ ഒരു വൈദികൻ എഴുതിയിരുന്നതുപോലെ സംഭവിക്കയാണെങ്കിൽ വൈദികരെ പൊതുവായി സ്പർശിക്കുന്ന ഇതുപോലുള്ള പ്രശ്നങ്ങരംക്കു പോംവഴി കാണാമായിരുന്നു. ഇതു് ഒരു ഉദാഹരണം മാത്രമാണു്. ഇതുപോലെ മററനേകം സംഗതികരം ഉണ്ടു്. ഇപ്രകാരമുള്ള പല പ്രയാസങ്ങളിൽനിന്നും വൈദികരെ രക്ഷിക്കേണ്ട ചുമതല മേലദ്ധ്യക്ഷന്മാർക്കുണ്ടെന്നുള്ളതു വിസ്മരിക്കുന്നില്ല.

അഭീഷ്ടസിദ്ധിക്കുവേണ്ടി ദൈവത്തെയും വിശുദ്ധന്മാരെയും പണവും വഴിപാടുകളും കൊടുത്തു പ്രീതിപ്പെടുത്താമെന്നുള്ള ഒരു മതബോധമാണു് അനേക വ്യക്തികളിലും കുടികൊള്ളുന്നതു്. അതുകൊണ്ടാണു് അന്യന്റേതു് അപഹരിച്ചെടുത്താലും, കരിഞ്ചന്തയിൽ വൻപിച്ച ആദായം എടുത്താലും കള്ളപ്രമാണങ്ങളുണ്ടാക്കി [illegible] വിൽ [illegible] പള്ളി ഭണ്ഡാരത്തിൽ കുറെ പണം ഇട്ടാൽ ദൈവത്തിന്നു പ്രീതികരമാകുമെന്നു ധരിക്കുന്നതു്. കൈക്കൂലി കൊടുത്തു് ഉദ്യോഗസ്ഥന്മാരെ പ്രീണിപ്പിക്കുന്ന രീതിയിൽ ദൈവത്തെയും പ്രസാദിപ്പിക്കാമെന്നുള്ള ധാരണയാണു് ചിലർക്കുള്ളതു്. മദ്യവ്യാപാരികളായും പള്ളിക്കാര്യങ്ങളിൽ ഉത്സാഹികളായും പ്രവർത്തിക്കുന്ന പല [illegible] ത്തു് അവരുടെ മതബോധത്തിന്റെ ആഴം പരിശോധിക്കുമ്പോരം യാതൊരു ആഴവും അവരുടെ മതബോധത്തിനു് ഉണ്ടായിരിക്കയില്ല എന്നു കാണാം. [illegible] വിധത്തിലുള്ള മതബോധം എല്ലാ [illegible] ദരങ്ങളിലും ഉള്ളതാണു്. ഹൈന്ദവരും മഹമ്മദീയരും അഭീഷ്ടസിദ്ധിക്കുവേണ്ടി നോമ്പും വഴിപാടുകളും, തീർത്ഥാടനങ്ങളും നടത്താറുണ്ടല്ലോ. ക്രിസ്തുമതത്തിനും അത്രയേ കാണിക്കാനുള്ളുവെങ്കിൽ മററുള്ളവയെക്കാരം യാതൊരു മേന്മയും അവകാശപ്പെടുവാനില്ല. വഴിപാടുകളും കാഴ്ചകളും അർപ്പിക്കുന്നതിനുള്ള മാതൃക ചുങ്കക്കാരൻ സക്കായി കാണിച്ചുതരുന്നുണ്ടു്. ആരോടെങ്കിലും അപഹരിച്ചിട്ടുള്ളതു് നാലിരട്ടിയായി കൊടുക്കുന്നു. സമ്പാദ്യങ്ങളിൽ പകുതി ദരിദ്രന്മാർക്കു കൊടുക്കുന്നു എന്നു പറഞ്ഞു് പരസ്യമായി ഏററുപറച്ചിൽ നടത്തുന്നതായി കാണാം. അവൻ കർത്താവിന്റെ അടുക്കൽ കുമ്പസ്സാരിച്ചതു് പിന്നെയും പാപം ചെയ്യുവാൻ ലൈസൻസ് വാ

''പുനഃസ്ഥാപിതമായ കാതോലിക്കാസിംഹാസനത്തിനു് **സ്ഥിരമായ** ഒരു **ആസ്ഥാനം** വേണമെന്നു നമ്മുടെ പൂർവ്വികന്മാരും **നാമും നിങ്ങളുമെല്ലാം** ഒരുപോലെ ആഗ്രഹിച്ചിരുന്നതാണു്. പലേ പ്രയാസങ്ങളെയും പ്രാതികൂല്യങ്ങളെയും തരണം ചെയ്യേണ്ടിവന്നതിനാൽ അതിനു സാധിച്ചിരുന്നില്ല. **ഈ കുറവു് പരിഹരിക്കണം** എന്ന ആഗ്രഹം മുൻനിർത്തി നാം ഇവിടെ പുതുതായി ഒരു **അരമന**ക്കെട്ടിടത്തിന്റെ പണി **ആരംഭിക്കുകയും** അതിന്റെ ഒന്നാമത്തെ നില മിക്കവാറും **പൂർത്തിയാക്കി** കൂദാശചെയ്തു നാം അതിൽ താമസമാക്കുകയും ചെയ്തു. ഇതിന്റെ ബാക്കി പണികരം ശരീരപ്രകാരം നിങ്ങളോടുകൂടെ ഇരുന്നു നിർവ്വഹിപ്പാൻ നമുക്കു സമയം അനുവദിക്കപ്പെട്ടിട്ടില്ല. ഈ **അരമന** പൂർത്തിയാക്കുന്ന സംഗതിയിൽ നിങ്ങളേവരും സർവ്വാത്മനാ നമ്മുടെ പിൻഗാമിയോടു സഹകരിക്കണം. നമ്മുടെ പിൻഗാമികളായി വരുന്ന കാതോലിക്കാമാർ ഇവിടെ സ്ഥിരമായി താമസിക്കുകയും നമ്മെ തുടന്നു് [illegible]ിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണു് [illegible]ടെ ആഗ്രഹമെന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു''.

([illegible]ബാവാ തിരുമനസ്സിലെ അന്ത്യകല്പനയിൽനിന്നു്)

*Space Donated by A Welwisher*

മണലാരണ്യത്തിലെ മഹർഷിമാർ

# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## പാഷണ്ഡതയുടെ കൊടുങ്കാററ്

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

### രാജാക്കന്മാർക്കു ബുദ്ധിയുപദേശം

കുസ്തന്തീനോസ് ചക്രവർത്തിയും അദ്ദേഹത്തിന്റെ പുത്രന്മാരായ കോൺസ്റ്റൻറിയസും കോൺസ്റ്റാൻറസും ഒരു പിതാവിനു മക്കൾ എഴുതുന്നപ്രകാരം വിനീതമായ കത്തുകൾ, പരിശുദ്ധനിൽനിന്നും മറുപടികൾ പ്രതീക്ഷിച്ച് അയച്ചുകൊണ്ടിരുന്നു. ചക്രവർത്തിയിൽനിന്നും രാജകുമാരന്മാരിൽനിന്നും കത്തുകൾ ലഭിക്കുക ഒരു പദവിതന്നെ. അതു് അന്തോനിയോസിന്റെ അന്തേവാസികളെ (ശിഷ്യന്മാരെ) അഭിമാനഭരിതരാക്കി. അന്തോനിയോസിനാകട്ടെ ഒരു പ്രത്യേകതയും കണ്ടില്ല. 'ചക്രവർത്തിയും രാജകുമാരന്മാരും നമുക്കു കത്തുകൾ അയക്കുന്നതിൽ നാം ഒട്ടും അത്ഭുതപ്പെടുകയോ പ്രശംസിക്കുകയോ ചെയ്യേണ്ടതില്ല' അന്തോനിയോസ് പറഞ്ഞു. 'അവരും മനുഷ്യരാണ്. എന്നാൽ നാം അത്ഭുതപ്പെടേണ്ടതു് ദൈവം മനുഷ്യർക്കുവേണ്ടി നിയമം സ്വകൈകളാൽ എഴുതിത്തരികയും, തന്റെ ഏകപുത്രൻ മുഖാന്തിരം നമ്മോടു സംസാരിക്കയും ചെയ്തതിലാണ്.' കത്തുകൾ കിട്ടുമ്പോൾ 'ഈ കത്തുകൾക്കെല്ലാം മറുപടി എഴുതുവാൻ തക്ക അറിവ് എനിക്കില്ലല്ലോ' എന്നു പറഞ്ഞു് അദ്ദേഹം ഒരുതരം വൈമുഖ്യമാണ് പ്രദർശിപ്പിച്ചിരുന്നതു്. അതു് അവഗണനയായിട്ടല്ല, തന്റെ ആത്മരക്ഷാപ്രാപ്തിയെക്കുറിച്ചുള്ള പരിഗണനയിലാണ്. ചക്രവർത്തിയും രാജകുമാരന്മാരും ക്രിസ്ത്യാനികളാണ്. ക്രിസ്തീയമായ ബുദ്ധിയുപദേശം തേടിയാണ് അവർ എഴുതുന്നതു്. അവ സ്വീകരിക്കപ്പെടാതിരുന്നാൽ അവർ കോപാകുലരാകും. ഈദൃശകത്തുകൾ ലഭിക്കുന്നതു് അന്തോനിയോസിന്റെ ശിഷ്യന്മാർക്കു് സന്തോഷപ്രദമായിരുന്നതിനാൽ മറുപടി അയക്കാൻ അവർ അദ്ദേഹത്തെ നിർബന്ധിച്ചിരുന്നു. ചക്രവർത്തിമാർ ക്രിസ്തുവിനെ ആരാധിക്കുന്നവരാകയാൽ രക്ഷയ്ക്കും സൽഭരണത്തിനും ഉതകുന്ന ഉപദേശങ്ങൾ മറുപടിയായി അവർക്കു് അദ്ദേഹം അയച്ചുവന്നു. ഈ കാലയളവിനെപ്പററി അത്യധികം ചിന്തിക്കേണ്ടതില്ലെന്നും, ഒരു ന്യായവിധിയുണ്ടു്; അതേപ്പററി ഭയപ്പെടേണ്ടതാകയാൽ നീതിമാനായ ന്യായാധിപതിയും നിത്യനായ രാജാവുമായ നമ്മുടെ കർത്താവിനെപ്പററിയുള്ള ചിന്ത ഇഹലോകരാജാക്കന്മാരെ സദാ ഭരിക്കേണ്ടതാണെന്നും അദ്ദേഹം തന്റെ മറുപടിക്കത്തുകളിൽ അനുസ്മരിപ്പിച്ചുകൊണ്ടിരുന്നു. 'നിങ്ങൾ കരുണയുള്ളവരും പാവപ്പെട്ടവർക്കു നീതി നടത്തുന്നവരും, നിങ്ങളുടെ ഉത്തരവാദിത്വത്തെപ്പററി ശരിയായ ബോധം ഉള്ളവരും ആയിരിക്കണം' എന്നിപ്രകാരം കത്തുകളിലൂടെ അദ്ദേഹം ഉപദേശിച്ചു. അന്തോനിയോസിന്റെ കത്തുകൾ വിലപ്പെട്ടവയായി അവർ കരുതി. അദ്ദേഹത്തിൽ എല്ലാവരും വാത്സല്യം നിറഞ്ഞ ഒരു പിതാവിനെ കണ്ടെത്തി. ഉത്തമനായ ഒരു ഗുരുവിനെയും.

### ഭയാനകമായ ദർശനം

അദ്ദേഹത്തെ സന്ദർശിച്ചു സംഭാഷണം നടത്തുന്നവർക്കു് അനുയോജ്യമായ മറുപടികൾ അദ്ദേഹം നൽകിവന്നതിനാൽ അദ്ദേഹത്തിൽ ഒരു ദിവ്യനെയും മഹാനെയുമത്രെ അവർ ദർശിച്ചതു്. സന്ദർശകർ വർദ്ധിക്കുന്തോറും അദ്ദേഹത്തിന്റെ ഉൽക്കണ്ഠയേറിവന്നു. താൻ പ്രശംസ എന്ന പാപത്തിൽ വീണുപോകുമോ എന്ന് അദ്ദേഹം ഭയപ്പെട്ടു. അതു ഭവിക്കാതിരിപ്പാൻ സ്വയശിക്ഷണത്തിന്റേതായ പ്രക്രിയകൾ വർദ്ധിപ്പിച്ചു. പലപ്പോഴും നിഷ്കൃഷ്ടമായ മൗനവ്രതം ദീക്ഷിച്ചു. ഇതു് സന്ദർശകരിൽ ദുഃഖവും ഇച്ഛാഭംഗവും ഉളവാക്കാൻ പോരുന്നതായിരുന്നു. അതും അദ്ദേഹത്തിനു വ്യസനകരം തന്നെ. അതിനാൽ ഏകാന്തസ്ഥലങ്ങളെത്തന്നെ അദ്ദേഹം അഭയം പ്രാപിച്ചു. കൂടെയുള്ള ചുരുങ്ങിയ ശിഷ്യന്മാരോടുപോലും സംസാരിക്കാൻ കൂട്ടാക്കാതെ ദിനരാത്രങ്ങൾ തള്ളിനീക്കി. അങ്ങനെ ഏറെ ദിവസങ്ങൾ കഴിച്ചുകൂട്ടി.

പെട്ടെന്ന് ഒരു ദിവസം അദ്ദേഹം തന്റെ മൗനവ്രതത്തിൽനിന്നും മുക്തനായി കാണപ്പെട്ടു. കൂടെയുള്ള സഹോദരങ്ങളോടു പതിവുപോലെ സംസാരിക്കാൻ തുട

---

ങ്ങാനല്ലായിരുന്നു. പിന്നെയും പാപം ചെയ്യുവാൻ ലൈസൻസ് വാങ്ങുന്ന രീതിയിലാണല്ലൊ ഇന്ന് അനേകർ കുമ്പസാരിക്കുന്നതു് എന്ന തോന്നിപ്പോകുന്നു. ആത്മാർത്ഥമായ ദുഃഖം ഇല്ലാതിരിക്കയും, പിന്നെയും അവസരം വരുമ്പോൾ പാപം ചെയ്യുവാൻ പ്രയാസമില്ലാത്തതായി കണക്കാക്കുകയും ചെയ്യുന്നവരുടെ തലമേൽ ആരെല്ലാം കൈവച്ചുപ്രാർത്ഥിച്ചാലും മോചനം കിട്ടുകയില്ല.

അതുകൊണ്ടു് മററുള്ളവരുടെ പ്രാർത്ഥനകളെ ആവശ്യപ്പെടുന്നവരും, പൗരോഹിത്യമദ്ധ്യസ്ഥതയിൽ അഭയം തേടുന്നവരും, നേർച്ചകാഴ്ചകൾ അർപ്പിക്കുന്നവരും ശ്രദ്ധിക്കേണ്ടതു് യഥാർത്ഥ മാനസാന്തരവും ആരാധനാതാല്പര്യവും വരുത്തിക്കൊണ്ടു് അപ്രകാരം ചെയ്യാനാണ്. ദൈവത്തിന്റെ സ്വഭാവം മനസ്സിലാക്കി അതിനോടു ദിനംപ്രതി അനുരൂപപ്പെടുവാനാണ് കഠിനാദ്ധ്വാനം ചെയ്യേണ്ടതു്. മതത്തിന്റെ സാക്ഷാത്തായ പാതയിൽ നിന്നും വെട്ടിത്തിരിഞ്ഞു് മനുഷ്യസങ്കല്പങ്ങളായ ധാരണയിൽക്കൂടി പോകുന്നുവെങ്കിൽ അപകടത്തിൽ ചെന്നു ചാടും. നാം അന്ധതയിലോ മൂഢതയിലോ കഴിഞ്ഞുകൂടേണ്ട ആവശ്യമില്ല. ക്രിസ്തുവിന്റെ മനസ്സ് എന്താണെന്ന് അറിയുകയും പഠിക്കുകയും ചെയ്യുമ്പോൾ സ്വന്തജീവിതത്തിനു രൂപം കൊടുക്കുവാൻ ഏതൊരുവനും സാധിക്കും.

—0—

ങ്ങി. അദ്ദേഹം ദർശനം കാണുകയാണെന്നു സഹചാരികൾക്കു മനസ്സിലാക്കുവാൻ പ്രയാസമുണ്ടായില്ല.

മറ്റുള്ളവരോടൊത്തു കഴിച്ചുകൂട്ടുന്ന അവസരങ്ങളിൽ പലപ്പോഴും [illegible] നടക്കുന്ന സംഭവങ്ങൾ അദ്ദേഹം കാണുകയും എപ്പിസ്കോപ്പായായ സെറാപ്പിയനോട് [illegible] പറയുകയും ചെയ്യുമായിരുന്നു. ഈ എപ്പിസ്കോപ്പാ വരുമ്പോഴും പർവ്വതത്തിലെത്തി അന്തോനിയോസിനോടുകൂടി താമസിക്ക പതിവായിരുന്നു. അന്തോനിയോസ് വരുമ്പോഴും ദർശനത്തിൽ മുഴുകിയിരിക്കുന്നത് അദ്ദേഹം കണ്ടിട്ടുണ്ട്,

ഒരു ദിവസം അന്തോനിയോസ് ജോലിചെയ്തുകൊണ്ടിരുന്ന വേളയിൽ ധ്യാനവലയിതനായി പെട്ടെന്നു നിശ്ചലനായിത്തീർന്നു. ചില ഞരക്കങ്ങൾ മാത്രം. അല്പസമയം കഴിഞ്ഞപ്പോൾ വിറച്ചുകൊണ്ട് അടുത്തുനില്ക്കുന്നവരുടെ നേരെ തിരിഞ്ഞു; ഞരക്കത്തോടെ എന്തോ പറഞ്ഞു. ആർക്കും ഒരു പിടിയും കിട്ടിയില്ല. പിന്നെ മുട്ടിന്മേൽനിന്നുകൊണ്ടു വളരെ നേരം പ്രാർത്ഥനയിൽ കഴിച്ചു. അനന്തരം എഴുന്നേററ് ഏറെ സമയം കരഞ്ഞു. കൂടെയുള്ളവർ വല്ലാതെ അമ്പരന്നു നില്ക്കയാണ്. എന്താണു കാര്യം? ചോദിക്കുവാൻ അവർക്കു ഭയം. അറിവാൻ ഉൽക്കണ്ഠയും. അവരുടെ അന്തർഗതം അദ്ദേഹം മനസ്സിലാക്കി. 'എന്റെ മക്കളെ' അദ്ദേഹം പറഞ്ഞു. 'ഞാൻ കണ്ട കാര്യങ്ങൾ സംഭവിക്കുന്നതിനു മുമ്പ് ഞാൻ മരിച്ചിരുന്നെങ്കിൽ'..... അദ്ദേഹം വാചകം പൂർത്തിയാക്കിയില്ല. വല്ലാത്ത വിമ്മിഷ്ടപ്പെടുന്നതുപോലെ അവർക്കു തോന്നി. 'പിതാവേ! പറഞ്ഞാലും' അവർ അപേക്ഷിച്ചു. 'സഭമേൽ ദൈവകോപം ഉണ്ടാകുവാൻ പോകുന്നു'. അദ്ദേഹം പറഞ്ഞു. [illegible] കാലിക്കൂട്ടം തമ്മിൽത്തമ്മിൽ ചവുട്ടിമെതിച്ചുകൊണ്ടു ചാടുന്നു. വലിയ കുഴമറിച്ചിലുകൾ (Confusions). ഞാൻ കിടന്നു ഞരങ്ങുന്നതു നിങ്ങൾ കണ്ടുവല്ലോ. 'എന്റെ ബലിപീഠം അശുദ്ധമാക്കപ്പെടുന്നു' എന്ന ശബ്ദം ഞാൻ കേട്ടു'.

ഈ കാര്യം അദ്ദേഹം പറഞ്ഞിട്ടു രണ്ടു വർഷം കഴിഞ്ഞപ്പോൾ അറിയോസ്യരുടെ പാഷണ്ഡതയുടെ കൊടുങ്കാററു സഭയിന്മേൽ ആഞ്ഞടിക്കാൻ തുടങ്ങി. പള്ളികളെല്ലാം കൊള്ള ചെയ്യപ്പെട്ടു. അവർ വിശുദ്ധപാത്രങ്ങൾ പുറജാതികളെക്കൊണ്ടു ചുമപ്പിച്ചുകൊണ്ടുപോയി; ജയിലിൽനിന്നു പുറജാതികളെക്കൊണ്ടുവന്ന് അവരുടെ ശുശ്രൂഷകളിൽ പങ്കുകൊള്ളിച്ചു. തങ്ങളുടെ സാന്നിധ്യത്തിൽവച്ചുതന്നെ ബലിപീഠത്തിന്മേൽ അവർ ശുശ്രൂഷചെയ്തു. കോവർകഴുതകൾ ബലിപീഠത്തിനു ചുററുംനിന്ന് അതിനെ മെതിച്ചുകൊണ്ടിരിക്കുന്നതായി അന്തോനിയോസ് കണ്ട സംഗതികൾ അറിയോസുകാർ [illegible] ചെയ്യുകയാണ്.

മേൽപ്പറഞ്ഞ ദർശനം കണ്ടപ്പോൾ അദ്ദേഹം ചുററും നിന്നിരുന്നവരെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. 'എന്റെ കുഞ്ഞുങ്ങളെ, നിങ്ങൾ നിരാശപ്പെടേണ്ട. ഈ പ്രവൃത്തിയിൽ നമ്മുടെ കർത്താവു കോപാകുലനായിരിക്കുന്നതുകൊണ്ട് വീണ്ടും തന്റെ സഭയെ സൗഖ്യമാക്കും. സഭ നശിക്കയില്ല. അതു വീണ്ടും പ്രവൃദ്ധമാകും. യോഗ്യമായ രീതിയിൽ വീണ്ടും ശോഭിക്കും. എന്തെന്നാൽ പാതാളവാതിലുകൾ അതിന്റെനേരേ പ്രബലപ്പെടുകയില്ല എന്നു നമ്മുടെ കർത്താവു അരുളിച്ചെയ്തിട്ടുണ്ടല്ലോ. നിങ്ങൾ കാണുന്നതുപോലെ പീഡനത്തിന്റെ മൂശയിൽ ശോധനചെയ്യപ്പെട്ട സഭ പൊന്നുപോലെ പ്രകാശിക്കും. ദുഷ്ടത അതിന്റെ ഒളിവിടങ്ങളിലേക്കു പിന്തിരിയും. നാം ധൈര്യത്തോടുകൂടിയിരിക്കുക. നിർമ്മലവിശ്വാസം അന്ധകാരശക്തിയിൽനിന്നു സ്വാതന്ത്ര്യം പ്രാപിക്കുകതന്നെചെയ്യും. നിങ്ങൾ അറിയോസ്യവിശ്വാസത്താൽ മലിനമാക്കപ്പെടാതിരിക്കാൻ സൂക്ഷിച്ചുകൊൾക. അവരുടെ ഉപദേശം ദൈവികമല്ല. അതു ഭൂതങ്ങളുടെയും അവരുടെ പിതാവായ സാത്താന്റെയുമാണ്. അതു ബോധശൂന്യവും പ്രകാശരഹിതവും കോവർകഴുതകളുടേതുപോലെ മൃഗീയവും ആണ്''. ഇവയെല്ലാം അന്തോനിയോസിന്റെ വാക്കുകളാണ്. ഈ വന്ദ്യവയോധികനാൽ ഇതുപോലുള്ള സംഗതികൾ നടന്നിട്ടുണ്ടോ എന്നു സംശയിക്കേണ്ട. 'നിങ്ങൾക്കു കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ പർവ്വതത്തോട് ഇവിടെനിന്നു മാറുക എന്നു പറഞ്ഞാൽ അതു മാറിപ്പോകുമെന്നും ഒന്നും നിങ്ങൾക്ക് അസാദ്ധ്യമായിട്ടില്ല എന്നും നമ്മുടെ കർത്താവു വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലോ. ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. 'എന്റെ നാമത്തിൽ നിങ്ങൾ പിതാവിനോട് എന്തു യാചിച്ചാലും നിങ്ങൾക്കു ലഭിക്കും'. ഇതു നമ്മുടെ കർത്താവുതന്നെ കല്പിച്ചിട്ടുള്ളതാണ്.

അന്തോനിയോസ് ഒരിക്കലും അധികാരസ്വരത്തിൽ ഒരു രോഗിയെയും സൗഖ്യമാക്കിയിട്ടില്ല. പ്രാർത്ഥനകൊണ്ടും കർത്താവിന്റെ നാമം ഉച്ചരിച്ചുകൊണ്ടുമാണ്. ഇക്കാര്യങ്ങളിൽ പ്രവർത്തിച്ചിട്ടുള്ളത് അന്തോനിയോസല്ല, കർത്താവാണ്. കഷ്ടതയനുഭവിക്കുന്നവർക്കു കർത്താവു അന്തോനിയോസ് വഴിയായി സൗഖ്യം കൊടുക്കുകയാകുന്നു എന്ന് എല്ലാവർക്കും ബോധ്യമായി. അന്തോനിയോസിന്റെ ആയുധങ്ങൾ പ്രാർത്ഥനയും ശിക്ഷണജീവിതവും മാത്രം. തന്റെ ഏകാന്തത ഭഞ്ജിക്കപ്പെടുന്നതു് അദ്ദേഹത്തിനു ദുഃഖകരമായിരുന്നു.

## ന്യായാധിപന്മാർക്കു മാർഗ്ഗദർശനം

ന്യായാധിപന്മാർ (Judges) അദ്ദേഹത്തിന്റെ സാന്നിദ്ധ്യം കാംക്ഷിച്ചു. അവർക്കു കൈകാര്യം ചെയ്യേണ്ടിയിരുന്ന കേസുകളുടെ ബാഹുല്യംമൂലം അദ്ദേഹത്തിന്റെ അടുത്തേക്കു പോകുവാൻ — അവർക്ക് അതിയായ ആഗ്രഹമുണ്ടെങ്കിലും—സാധിക്കാതിരുന്നു. എന്നാൽ അദ്ദേഹം അവരുടെ അടുത്തേക്കു ചെല്ലുവാനുള്ള അപേക്ഷകൾ നിരാകരിക്കയാണുണ്ടായതു്. അപ്പോൾ പോലീസ് അധീനതയിലുള്ള തടവുപുള്ളികളെ അദ്ദേഹത്തിന്റെ അടുത്തേക്ക് അയച്ചു, അങ്ങനെയെങ്കിലും അദ്ദേഹം വരുമല്ലോ എന്നു കരുതി. നിർബന്ധപൂർവമായ ആവശ്യവും വരുന്നവരുടെ നിലവിളിയും അദ്ദേഹത്തെ അലോസരപ്പെടുത്തി. അദ്ദേഹം പർവ്വതത്തിനു വെളിയിൽവന്നു. അതു വളരെ പ്രയോജനപ്രദമായി. കുററവാളികളുടെ മാനസാന്തരത്തിനും ന്യായാധിപന്മാർക്കു മാർഗ്ഗദർശനം ലഭിക്കുന്നതിനും സാധിച്ചു. എല്ലാ കാര്യങ്ങളും നീതിയും സത്യവും മുൻനിർത്തി ചെയ്യണമെന്നു് ന്യായാധിപന്മാരെ ഉപദേശിച്ചു. പ്രലോഭനങ്ങൾക്കു വഴിപ്പെടരുതു് എന്നു നിഷ്കർഷിച്ചു. നീതിമാനായ ന്യായാധിപതിയായ കർത്താവിനെ ഭയപ്പെടണമെന്നും നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളും വിധിക്കപ്പെടുമെന്നു

# വാർത്തകളും കുറിപ്പുകളും

## വീണ്ടും മാതൃസഭയിലേക്ക്

പത്തിച്ചിറ. മാവേലിക്കര പത്തിച്ചിറ ഇടവകയിൽപെട്ട പുളപ്പെൻേറത്ത് ശ്രീമാൻ കുഞ്ഞുകുഞ്ഞ് കുറെ വർഷങ്ങളായി ഇൻഡ്യൻ പെന്തക്കോസ്തു സംഘടനയിൽ ചേർന്നു നടന്നുവരികയായിരുന്നു. ഏതാനും ആഴ്ചകൾക്കു മുൻപ് സെൻറ് പോൾസ് സുവിശേഷസംഘത്തിൽ പെട്ട ചിലരുമായി സംസാരിക്കുകയും വിശ്വാസസംബന്ധമായ ചില സംശയങ്ങൾ മാറിയതിൻെറ ഫലമായി കഴിഞ്ഞ ആഗസ്റ്റ് 9-ാം തീയതി പത്തിച്ചിറ ഓർത്തഡോക്സ് പള്ളിയിൽവച്ചു കുമ്പസാരിച്ച് വി. കുർബ്ബാന അനുഭവത്തിൽ പരിശുദ്ധ സഭയോട് ചേരുകയും ചെയ്തിരിക്കുന്നു.

## ഹരിപ്പാട്

പ്രശസ്തകുടുംബാംഗവും മാർ ഈവാനിയോസിൻെറ റീത്ത് പ്രസ്ഥാനാരംഭം മുതൽ അദ്ദേഹത്തിൻെറ വലങ്കയ്യായി പ്രവർത്തിച്ചിരുന്ന ആളുമായ ശ്രീമാൻ ഗീവറുഗീസ് പാപ്പി കൊട്ടാരത്തിൽപറമ്പിൽ റീത്തു പ്രസ്ഥാനത്തോട് എന്നേക്കുമായി യാത്ര പറഞ്ഞു ഹരിപ്പാട് സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ചേർന്നു ഇടവകാംഗത്വം സ്വീകരിച്ചിരിക്കുന്നു.

## സ്വീകരണവും അനുമോദനവും

നമ്പാൻസ്ഥാനമേററശേഷം ആദ്യമായി നെയ്‌വേലി ഇടവകയിലെത്തിയ ബഹു. റവ. സഖറിയാ റമ്പാച്ചനെ സെപ്റ്റംബർ 5-ാം തീയതി ഇടവകാംഗങ്ങൾ മാലയും ബൊക്കെയും നൽകി സ്വീകരിച്ചു. തുടർന്നു കൂടിയ അനുമോദനമീററിംഗിൽ സർവ്വശ്രീ ഐ. സാമുവൽ, വി. കെ. ഏബ്രഹാം, മിസ്സസ് ലിസി കുറിയാക്കോസ് എന്നിവർ, ബ. റമ്പാച്ചൻ നെയ്‌വേലി ഇടവക വികാരി എന്ന നിലയിൽ 1962 മുതൽ അനുഷ്ഠിച്ചിട്ടുള്ള സ്തുത്യർഹസേവനങ്ങളെ പ്രകീർത്തിച്ചു പ്രസംഗിച്ചു. ബ. റമ്പാച്ചൻ സമുചിതമായ മറുപടി പറഞ്ഞു.

നെയ്‌വേലിയിൽപള്ളി പണിയുന്നതിനുവേണ്ടി നടത്തപ്പെട്ട ലോട്ടറി ടിക്കററിൻെറ നറുക്കെടുപ്പ് ബ. റമ്പാച്ചൻ ഉത്ഘാടനം ചെയ്കയും പള്ളിക്കു ശിലാസ്ഥാപനം നടത്തുകയും ചെയ്തു.

## യുവജനവാരം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ സെപ്റ്റം. 13 മുതൽ 20 വരെ യുവജനവാരം നമ്മുടെ ഇടവകകളിൽ ആചരിക്കപ്പെട്ടു. 20-ാം തീയതി യുവജനദിനത്തിൽ കവർപിരിവു വിജയപ്രദമായി നടന്നു. കവർപിരിവിൻെറ കേന്ദ്രവിഹിതമായ 40 ശതമാനം ട്രഷറർ ശ്രീ കെ. എം. മാത്യു (എം. ജി. എം. ഹൈസ്കൂൾ, തിരുവല്ല) എന്ന വിലാസത്തിൽ

---

ളളതു് അറിഞ്ഞുകൊള്ളണമെന്നും ഗുണദോഷിച്ചു.

എല്ലാ കാര്യങ്ങളെക്കാളും വനാന്തരത്തിലെ ഏകാന്തത അദ്ദേഹം ഇഷ്ടപ്പെട്ടു. (തുടരും)

—0—

അയച്ചുകൊടുക്കേണ്ടതാണെന്നു ജനറൽസെക്രട്ടറി ഫാ. ജോസഫ് കുറുമ്പിൽ അറിയിച്ചിരിക്കുന്നു.

## ഏകദിനസെമിനാർ

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം വാകത്താനം ഗ്രൂപ്പിൻെറ ഏകദിനസെമിനാർ സെപ്റ്റം. 21-ാം തീയതി വാകത്താനം വലിയപള്ളിയിൽവച്ചു നടത്തപ്പെട്ടു. ശ്രീ ബാബു സ്കറിയാ കോശി, ശ്രീ എം. ജോയ്‌പ് എന്നിവർ ക്ലാസ്സുകളെടുത്തു. സമ്മേളനത്തിൽ ഫാദർ കെ. എം. ജേക്കബ് ആദ്ധ്യക്ഷം വഹിച്ചു. ഫാ. മാത്യൂസ് ആലഞ്ചേരി, ശ്രീ കെ. എം. കുറിയാക്കോസ് എന്നിവർ പ്രസംഗിച്ചു. ക്രിസ്തീയവിശ്വാസം എന്നതായിരുന്നു യോഗത്തിലെ ചർച്ചാവിഷയം.

## ചരമം

കണ്ടറ ഹൈസ്കൂൾ ഹെഡ്മാസ്റ്റർ, മലങ്കര ഓർത്തഡോക്സ് സഭാമാനേജിംഗ്കമ്മററി മെമ്പർ മുതലായ വിവിധ നിലകളിൽ സമുദായസേവനമനുഷ്ഠിച്ചിരുന്ന തേവലക്കര തെക്കേ തുണ്ടിൽ ശ്രീ റ്റി. ഒ. കോശിവൈദ്യൻ സെപ്റ്റം. 10-ാം തീയതി തേവലക്കര ഹൈസ്കൂളിൽ ഒരു മീററിംഗിൽ പ്രസംഗിച്ചുകൊണ്ടു നിൽക്കവേ ഹൃദയസ്തംഭനംമൂലം നിര്യാതനായി. മൃതശരീരം തേവലക്കര മർത്തമറിയം പള്ളിസെമിത്തേരിയിൽ സെ. 11-ാം തീയതി സംസ്കരിക്കപ്പെട്ടു. ശ്രീ കോശിവൈദ്യൻ 'മലങ്കരസഭാ' മാസികയുടെ പ്രാരംഭംമുതൽ സ്ഥിരവരിക്കാരനും ഉത്തമകാംക്ഷിയുമായിരുന്നു. അദ്ദേഹത്തിൻെറ ആത്മാവിനു ഞങ്ങളും നിത്യശാന്തിയെ പ്രാർത്ഥിക്കുന്നു.

## യുവജനപ്രസ്ഥാനം—നിരണംഭദ്രാസനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം നിരണം ഭദ്രാസന പ്രതിനിധിസമ്മേളനം ഇടവകമെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പരുമലസിമ്മനാരിയിൽകൂടി. സമ്മേളനത്തിൽ റവ. ഫാ. റ്റി. ജി. സഖറിയാ, മി. കെ. എം. മാത്യു, ഏബ്രഹാം തലവടി എന്നിവർ പ്രസംഗിച്ചു.

പ്രസ്ഥാനത്തിൻെറ നിരണം ഭദ്രാസനത്തിലെ തന്നാണ്ടത്തെ പരിപാടികൾക്ക് വിശദമായ രൂപം നൽകി.

ക്രിസ്മസ് അവധിക്കാലത്ത് മേപ്രാടം സെൻറ് കുറിയാക്കോസ് പള്ളിയിൽവച്ചു ധ്യാനയോഗവും ഡിസംബർ 18-ാം തീയതി നിരണം വലിയപള്ളിയിൽവച്ചു മാർത്തോമ്മാദിനാചരണവും 1971 ജനുവരി 3-ാംതീയതി ദേവലോകം അരമനയിലേക്ക് തീർത്ഥയാത്രയും ഫെബ്രുവരി 2-ാം തീയതി ഞായറാഴ്ച യുവജനദിനവും മേയ് ആദ്യവാരത്തിൽ വെണ്ണിക്കുളം സെൻറ് ബഹനാൻ പള്ളിയിൽവച്ചു വാർഷികക്യാമ്പും നടത്തുന്നതിനു നിശ്ചയിച്ചു. പ. പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ 203-ാം നമ്പർ കല്പനയിലും നമ്മുടെ സണ്ടേസ്കൂളുകളിൽ സഭാചരിത്രം പഠിപ്പിക്കാത്തതിലും ഞായറാഴ്ച അദ്ധ്യയനദിനമാക്കി പുറപ്പെടുവിച്ചിട്ടുള്ള ഗവർമ്മെൻറുത്തരവിലും പ്രതിഷേധം രേഖപ്പെടുത്തിയുള്ള പ്രമേയങ്ങൾ പാസ്സാക്കപ്പെട്ടു.

യുവജനപ്രസ്ഥാനത്തിൻെറ നിരണം ഭദ്രാസനത്തി

ലെ കിഴക്കൻ മേഖലാ ഓർഗനൈസിംഗ് സെക്രട്ടറിയായി ശ്രീ കെ. കെ. മത്തായിയെയും, പടിഞ്ഞാറൻ മേഖലാ ഓ. സെക്രട്ടറിയായി ശ്രീ സി. കെ. ഫിലിപ്പിനെയും തിരഞ്ഞെടുത്തു. ഭദ്രാസനത്തിലെ 17 ഗ്രൂപ്പുകളിലേക്കും ഓർഗനൈസറന്മാരെ തിരഞ്ഞെടുത്തു.

## അടൂർ

അടൂർ ഗ്രൂപ്പിൽപ്പെട്ട യുവജനസമാജങ്ങളുടെ സംയുക്തസമ്മേളനം അടൂർ കരുവാററ പള്ളിയിൽവച്ച് ഫാ. കെ. പി. ഏബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ ചേർന്നു. യുവജനങ്ങൾ അനുദിനം ആത്മീകവളർച്ച പ്രാപിച്ചുകൊണ്ടിരിക്കണമെന്നും തീക്ഷ്ണതയോടുകൂടി പ്രവർത്തിക്കണമെന്നും അദ്ധ്യക്ഷൻ ഉത്ബോധിപ്പിച്ചു. ഫാ. പി. വി. ഏലിയാസ്, ഫാ. പി. വി. ഫിലിപ്പ് എന്നിവരും പ്രസംഗിച്ചു.

## ചേലാട്

ചേലാട് യൂത്ത്ലീഗിൻെറ ഒരു സമ്മേളനം പ്രസിഡണ്ട് റവ. ഫാ. സഖറിയാ നെടുന്തള്ളിലിൻെറ അദ്ധ്യക്ഷതയിൽകൂടി. അടുത്ത വർഷത്തേക്കുള്ള ഭാരവാഹികളായി പ്രസിഡണ്ട് (വികാരി) ശ്രീ പി. വി. തോമസ്കുട്ടി എം. എസ്‌സി. (വൈസ്പ്രസിഡണ്ട്) ശ്രീ പി. വി. യൽദൊ (സെക്രട്ടറി) ആദിയായവർ ഉൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു. ഒരു സാധുസംരക്ഷണഫണ്ട് ഉണ്ടാക്കുവാൻ സഹൃദയരിൽനിന്നുള്ള സംഭാവനകൾ സ്വീകരിക്കുക, ലഭ്യമാകുന്ന സ്ഥലത്ത് കപ്പകൃഷി, നെൽകൃഷി മുതലായവ ചെയ്യുക തുടങ്ങിയ പദ്ധതികൾ യോഗം ആവിഷ്ക്കരിച്ചു.

ഞായറാഴ്ച പ്രവൃത്തിദിനമാക്കിക്കൊണ്ടുള്ള ഗവ. കല്പന എത്രയുംവേഗം പിൻവലിക്കണമെന്നഭ്യർത്ഥിക്കുന്ന ഒരു പ്രമേയവും യോഗം പാസാക്കുകയുണ്ടായി.

## വെണ്ണിക്കുളം

വെണ്ണിക്കുളം സെൻറ് ജോർജ്ജ് ഓർത്തഡോക്സ് യൂത്തുലീഗിൻെറ 1970–71-ലെ ഭാരവാഹികളായി പ്രസിഡൻറ് റവ. ഫാ. ജോർജ്ജ് വറുഗീസ് ചുരുളിക്കുഴിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന മീററിംഗിൽവച്ച് ശ്രീ ജോയി എ. ചെറിയാൻ (വൈസ് പ്രസിഡൻറ്), പി. ഈ. വറുഗീസ് (സെക്രട്ടറി), മാത്യു കച്ചുകുഴി (ഖജാൻജി) കര്യൻ ജേക്കബ് (ജോയിൻറ് സെക്രട്ടറി), ഫിലിപ്പ് ചാക്കോ, സി. വി. വറുഗീസ് (ലൈബ്രേറിയൻ) എന്നിവരെ തെരഞ്ഞെടുത്തിരിക്കുന്നു. ക്രിസ്ത്യാനികളുടെ ആരാധനാദിനവും, ഹൈന്ദവരുടെയും മററും പുണ്യദിനവും ഒരു അന്താരാഷ്ട്രീയ ഒഴിവുദിവസവുമായ ഞായറാഴ്ച ഭാഗികമായിട്ട് അദ്ധ്യയനദിവസമായി നിശ്ചയിച്ച് കേരളാ എഡ്യുക്കേഷൻ ഡിപ്പാർട്ടുമെൻറ് പുറപ്പെടുവിച്ചിട്ടുള്ള ഓർഡറിൽ പ്രസ്തുത സമ്മേളനം ശക്തിയായ അമർഷവും പ്രതിഷേധവും പ്രകടിപ്പിച്ചുകൊണ്ടുള്ള പ്രമേയം പാസ്സാക്കി.

## സുൽത്താൻബത്തേരി കോളേജ്

സുൽത്താൻബത്തേരി സെൻറ്മേരീസ് കോളേജ് ഒരു ഒന്നാംഗ്രേഡായി ഉയർത്തപ്പെട്ടിരിക്കുന്നു. 26–8–1970–ൽ ഡിഗ്രി കോഴ്സുകളുടെ ഉത്ഘാടനത്തോടനുബന്ധിച്ച് ഗവേർണിംഗ് ബോർഡ് സെക്രട്ടറി ഫാ. മത്തായി നൂറനാൽ ഇവിടെ അവതരിപ്പിച്ച ഒരു പ്രസ്താവനയിൽ ഇപ്രകാരം പറയുന്നു:— മൂന്നു നിലകളിൽ 400 അടി നീളത്തിലുള്ള പ്രധാന കോളേജ് കെട്ടിടത്തിൻെറ പണി പൂർത്തിയാകണം. ലബോറട്ടറികൾക്ക് ഉപകരണങ്ങൾ ഇനിയും വേണം. രക്ഷകർത്താക്കളുടെയും നാട്ടുകാരുടെയും ഇന്നാട്ടിലെ സ്ഥാപനങ്ങളുടെയും സഹായസഹകരണങ്ങൾ ലഭിക്കുന്നുണ്ട്. തുടർന്ന സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുന്നു.

ഈ സ്ഥാപനത്തിൻെറ മാനേജ്മെൻറ് അതിൻെറ ക്രിസ്തീയ സേവനമേഖലയും വിപുലീകരിക്കുകയാണ്. പ്രീഡിഗ്രി വിദ്യാർത്ഥികൾക്ക് 31 ഫ്രീഷിപ്പ്സും (അവർ ട്യൂഷൻഫീസ് കൊടുക്കേണ്ട) 30 ഹാഫ്-ഫ്രീഷിപ്പ്സും (അവർ പകുതി ട്യൂഷൻഫീസ് കൊടുത്താൽമതി) മാനേജ്മെൻറ് സ്ഥാപിച്ചിട്ടുണ്ട്. ഓരോ വയനാട് ഹൈസ്കൂളിൽനിന്നും എസ്. എസ്. എൽ. സി. പരീക്ഷയിൽ ഏററവും കൂടുതൽ മാർക്ക് വാങ്ങുന്ന കുട്ടിക്ക് ഈ കലാലയം 'ഫ്രീഷിപ്പ്' നൽകുന്നു. രണ്ടാം സ്ഥാനത്തു നിൽക്കുന്ന കുട്ടിക്ക് 'ഹാഫ്–ഫ്രീഷിപ്പും'. രണ്ടു കൊല്ലത്തേയ്ക്കാണ് ഈ ആനുകൂല്യം മാനേജ്മെൻറ് അനുവദിച്ചിട്ടുള്ളത്. തന്നിമിത്തം ഒട്ടനവധി സാധുവിദ്യാർത്ഥികൾക്ക് ഉന്നതവിദ്യാഭ്യാസത്തിന് അവസരം ലഭിക്കുന്നു. ഇക്കൊല്ലം മുതൽ വർഷാന്തപരീക്ഷയിൽ ഏററവും കൂടുതൽ മാർക്ക് വാങ്ങുന്ന പ്രീഡിഗ്രി ഒന്നാം വർഷവിദ്യാർത്ഥിക്ക് ഫ്രീഷിപ്പ് അനുവദിച്ചിട്ടുണ്ട്. മാത്രമല്ല, പ്രീഡിഗ്രി സർവ്വകലാശാലാപരീക്ഷയ്ക്ക് ഒന്നാംക്ലാസ്സിൽ നക്ഷത്രചിഹ്നം നേടി ഈ കോളേജിൽനിന്ന് പാസ്സാകുന്ന എല്ലാ വിദ്യാർത്ഥികൾക്കും ബി. എ./ബി. എസ്സ്‌സി. കോഴ്സുകൾക്ക്—അടുത്ത രണ്ടു കൊല്ലത്തേയ്ക്ക് 'ഫ്രീഷിപ്പ്' ലഭിക്കുന്നു. ഈ ഫ്രീഷിപ്പ്–ഹാഫ് ഫ്രീഷിപ്പുകൾ നൽകുന്നതിൽ മാനേജുമെൻറ് ആയിരക്കണക്കിനു പണം ചിലവാക്കുന്നു. മിടുമിടുക്കന്മാരായ വിദ്യാർത്ഥികളെ സഹായിക്കുന്നതിൽ മാനേജുമെൻറിനു സന്തോഷമേയുള്ളു.

## ചേലാട് വനിതാസമാജം

ചേലാട് സെൻറ്സ്റ്റീഫൻസ് പള്ളിവികാരി ഫാ. സ്കറിയാ നെടുന്തള്ളിലിൻെറ അദ്ധ്യക്ഷതയിൽ

### അനുകരണീയമായ മാതൃക

സുൽത്താൻബത്തേരി സെൻറ് മേരീസ് കോളേജിലെ ഓർത്തഡോക്സ് സഭാംഗങ്ങളായ സ്റ്റാഫ്—വാച്ചർ തുടങ്ങി പ്രിൻസിപ്പൽ വരെ—1969–ലും, 70–ലും അവരുടെ ഒരു ദിവസത്തെ ശമ്പളം കാതോലിക്കാദിന കാണിക്കയായി സമർപ്പിച്ചിരിക്കുന്നു. ഇത് വിവിധ കോളേജുകളും ഹൈസ്കൂളുകളുമുൾപ്പെട്ട നമ്മുടെ സമുദായത്തിലെ ഓരോ വ്യക്തിയും അനുകരിക്കേണ്ട ഒരു സമുജ്ജ്വല മാതൃകതന്നെ.

കൂടിയ യോഗത്തിൽവച്ച് മർത്തമറിയം വനിതാസമാജത്തിന്റെ ഒരു ശാഖ 1970 ആഗസ്റ്റ് 30—ാം തീയതി ഉത്ഘാടനം ചെയ്യപ്പെട്ടിരിക്കുന്നു. അങ്കമാലി ഭദ്രാസനം വനിതാസമാജം ജനറൽ സെക്രട്ടറി ശ്രീമതി റ്റി. സി. കുഞ്ഞമ്മ സമാജത്തിന്റെ പ്രവർത്തനലക്ഷ്യങ്ങളെ വിശദീകരിച്ച് സുദീർഘമായി പ്രസംഗിച്ചു. വികാരി പ്രസിഡണ്ടും, മിസ്സസ് ഏലിയാമ്മ മാണി വൈസ് പ്രസിഡണ്ടും, മിസ്സ് ലിസ്സി ഏബ്രഹാം സെക്രട്ടറിയും, മിസ്സ് മോളി എം. വറുഗീസ് അസിസ്റ്റന്റുസെക്രട്ടറിയുമായുള്ള ഒരു വർക്കിംഗ് കമ്മററി രൂപീകരിക്കുകയും ചെയ്തു.

## മാർ തോമ്മാശ്ലീഹായുടെ സിംഹാസനം

ചോ. മാർ തോമ്മാശ്ലീഹാ മലങ്കരയിൽ വന്നപ്പോഴാണു കാതോലിക്കാസിംഹാസനം ഉണ്ടായതു് എങ്ങനെ എന്നറിഞ്ഞാൽ കൊള്ളാമായിരുന്നു.

(ഏബ്രഹാം, സെൻറ മേരീസ് സൺഡേസ്കൂൾ, കുററിയകുന്നു്.)

ഉ. മാർ തോമ്മാശ്ലീഹായുടെ പൗരസ്ത്യസിംഹാസനം എന്ന ചെറുഗ്രന്ഥം മനസ്സിരുത്തി വായിക്കുക. ഫാ. റ്റി. വി. ജോർജ്ജ്, കാതോലിക്കേറ്റു് ഓഫീസ്, കോട്ടയം—4 എന്ന വിലാസത്തിൽ അപേക്ഷിച്ചാൽ 75 പൈസാ വിലയ്ക്കു ലഭിക്കും. നിങ്ങളുടെ ജ്ഞാനത്തിനു് അനുമതി. (പത്രാധിപർ)

## പൗരസ്ത്യകാതലിക്ക് യൂണിയൻ സൊസൈററി

ഏകദേശം അര ശതാബ്ദത്തിനു മുമ്പെ സഭയുടെ ഒരു വിഷമഘട്ടത്തിൽ സാധാരണക്കാരുടെ ശ്രമത്താൽ ജന്മമെടുത്ത പ്രസ്തുത സൊസൈററിയുടെ 49—ാമതു വാർഷിക സമ്മേളനം കണ്ണംകോട്ട പഴയ പള്ളിയിൽവച്ച് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മദ്ധ്യകേരളത്തിലെ കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളിലെ മുപ്പതോളം പള്ളികളിൽ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്ന ഈ സംഘടനയുടെ വിവിധ പള്ളികളിൽനിന്നുമുള്ള നൂറോളം പ്രതിനിധികളും മററനേകരും ഇതിൽ സംബന്ധിച്ചിരുന്നു. ശ്രീ. റ്റി. ഒ. കോശിവൈദൻ ബി. ഡി. ഉജ്ജ്വലത്തായ ഒരു പ്രസംഗം ചെയ്തു. സംഘടനാദ്ധ്യക്ഷൻ റവ. ഡാ. സി. റ്റി. ഈപ്പൻ സ്വാഗതവും, ശ്രീ. ഈ. റ്റി. മത്തായി കൃതജ്ഞതയും പറഞ്ഞു. ജ. സെക്രട്ടറി ശ്രീ. എം. എം. കോശി റിപ്പോർട്ടു സമർപ്പിച്ചു. യൂത്തു ലീഗുകാരുടെ ഗാനങ്ങളും ഇടയ്ക്കിടെ ഉണ്ടായിരുന്നു. വിഭവസമൃദ്ധമായ ഉച്ചഭക്ഷണത്തോടെ യോഗം മംഗളമായി പര്യവസാനിച്ചു.

## സണ്ടേസ്കൂൾ അദ്ധ്യാപകയോഗം

പുനലൂർ ഡിസ്ട്രിക്കിലുള്ള സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഒരു വിശേഷാൽയോഗം പുനലൂർ പേപ്പർമിൽ സെൻറു് ജോർജ്ജ് ചാപ്പലിൽവച്ച് ഇടവകവികാരിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഫാദർ കെ. മത്തായി മാതൃകാക്ലാസ് എടുത്തു. സർവ്വശ്രീ സി. സി. ജോർജ്ജ്, പി. എസ്. ശമുവേൽ എന്നിവർ പ്രസംഗിച്ചു. ശ്രീ കെ. ജെ. ചെറിയാൻ സ്വാഗതവും, ഡോ. പി. ജോൺ ചാക്കോ കൃതജ്ഞതയും പറഞ്ഞു.

## വാർഷികമഹാമഹം

വെട്ടിക്കൽ എം.കെ.എം. സണ്ടേസ്കൂളിന്റെയും മററു് ആത്മികസംഘടനകളുടെയും വാർഷികസമ്മേളനം ബഹു. പാലയ്ക്കാട്ടു ജോൺ കോറെപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഫാ. പി. എം. ഗീവർഗീസ്, ജോൺ ഇടക്കുഴി, ശ്രീ പത്രോസ് പങ്കപ്പിള്ളി എന്നിവർ പ്രസംഗിച്ചു. കുട്ടികളുടെ വിവിധ അഭിനയങ്ങളും ഗാനങ്ങളും സമ്മാനദാനങ്ങളും നടത്തപ്പെട്ടു.

## യാത്രയയപ്പ്

റാന്നി തോട്ടമൺ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലെ സണ്ടേസ്കൂളിന്റെ ഒരു വിശേഷാൽ മീററിംഗ് പള്ളിയിൽവച്ച് ശ്രീ. സി. റ്റി. വറുഗീസിന്റെ അദ്ധ്യക്ഷതയിൽ കൂടി. ഉപരിപഠനാർത്ഥം പിരിഞ്ഞുപോകുന്ന ശ്രീ കെ. പി. തോമസിന്റെ ഗുണഗണങ്ങളെക്കുറിച്ചു ശ്രീമാന്മാർ എം. ഇ. തോമസ്, ദാനിയേൽ ഇടിക്കുള, പി. എം. തോമസ്, എം. എ. വറുഗീസ്, വറുഗീസ് ദാനിയേൽ എന്നിവർ പ്രസംഗിച്ചു.

റാന്നി സണ്ടേസ്കൂൾ ഡിസ്ട്രിക്ട് സെക്രട്ടറി, തോട്ടമൺ സൺഡേസ്കൂൾസെക്രട്ടറി എന്നീ നിലകളിൽനിന്നു വിരമിക്കുന്ന ശ്രീ കെ. പി. തോമസ് മറുപടിപ്രസംഗ

FOR FAVOURS RECEIVED







Lalu and Kunju, Bhopal. D. I. RANNI. Alice P. Abraham.

വും നടത്തി. മീററിംഗിനുശേഷം കാപ്പിസൽക്കാരം ഫോട്ടോ എടുപ്പ് എന്നിവ നടത്തപ്പെട്ടു.

മാർ ബേസിൽ സ്കോളർഷിപ്പും

കോതമംഗലം മാർ തോമ്മാ ചെറിയ പള്ളിയിൽ നിന്നും നൽകുന്നതിനു നിശ്ചയിച്ചിരുന്ന സ്കോളർഷിപ്പിനു് അർഹരായിത്തീർന്ന 20 പേർക്കുള്ള തുകകൾ 6–9–70 ഞായറാഴ്ച വി. കർബാനാനന്തരം പള്ളിമേടയിൽ കൂടിയ യോഗത്തിൽവച്ചു് വികാരി കെ. സി. സഖറിയാകത്തനാർ വിതരണം ചെയ്തിരിക്കുന്നു. ഡിഗ്രി വിഭാഗത്തിൽ പി. വി. ചാക്കോ, ജെസ്സി കര്യാക്കോസ്, വി. കെ. ഏലിയാസ്, മാത്യു പോൾ എന്നിവർക്കും, പ്രീഡിഗ്രി വിഭാഗത്തിൽ പി. എം. ഐസ്സക്, വി. ററി. മത്തായി, പി. എം. വറുഗീസ്, പി. കെ. വറുഗീസ് എന്നിവർക്കും, സെക്കണ്ടറി വിഭാഗത്തിൽ വത്സ അബ്രഹാം, കെ. ഏ. കുഞ്ഞമ്മ, പി. എം. ലീല, ഏ. ജെ. അബ്രഹാം, പി. എം. മത്തായി, ററി. വി. കുഞ്ഞമ്മ, വി. കെ. ഷൈനി, ഈ. പി. അന്നമ്മ, കെ. പി. ഔസേപ്പു്, എം. കെ. ശോശാമ്മ. പി. വി. ശലോമി, ററി. ഇ. ഏലിക്കുട്ടി എന്നിവർക്കുമാണു് സ്കോളർഷിപ്പു ലഭിച്ചതു്.

മംഗലാപുരം ഓർത്തഡോക്സ് പള്ളി

ബാഹ്യകേരളഭദ്രാസന മെത്രാപ്പോലീത്താ മത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ 290/70, 291/70 എന്നീ രണ്ടു നമ്പർ കല്പനകളും, വികാരി ഫാദർ ഫിലിപ്പ് പള്ളിച്ചിറ 26–7–1970–ൽ പള്ളിയിൽ വായിക്കയും കാതോലിക്കാദിനപ്പിരിവിനത്തിൽ ലഭിച്ച 80 രൂപാ കാതോലിക്കേററ് ആപ്പീസിൽ അടച്ച് രസീതു വാങ്ങിക്കയും ചെയ്തു. കാലം ചെയ്ത മാർ തേവോദോസ്യോസ് തിരുമേനിയുടെ 5–ാം ഓമ്മപ്പെരുനാൾ 9–8–70–ൽ ഈ പള്ളിയിൽ ആഘോഷിക്കപ്പെട്ടു. ഈ വന്ദ്യപിതാവിൻെറ സ്കോളർഷിപ്പ് മെമ്മോറിയൽ ഫണ്ടിലേക്കുള്ള കവറുകൾ ഇടവകാംഗങ്ങൾക്കു് ബ. വികാരി വിതരണം ചെയ്തു പിരിവു ശേഖരിക്കയുണ്ടായി.

ഗോവായിലെ സുറിയാനിക്രിസ്ത്യാനികൾ

ബാഹ്യകേരള ഇടവകകളുടെ മെത്രാപ്പോലീത്താ ആയിരുന്ന മാർ തേവോദോസ്യോസ് തിരുമേനിയുടെ ഓമ്മപ്പെരുനാൾ ഈ വർഷം ആഗസ്റ്റ് 2–ാം തീയതി ഞായറാഴ്ച ഇവിടെ കൊണ്ടാടപ്പെട്ടു. വി. കർബ്ബാനാനന്തരം വികാരി റവ. ഡോ. ഫിലിപ്പ് പള്ളിച്ചിറയുടെ അദ്ധ്യക്ഷതയിൽ വാർഷികപൊതുയോഗം കൂടി. ഡി. വി. വി. ചാക്കോ എം. ഏ. പിഎച്ച്ഡി സ്വാഗതമാശംസിച്ചു. സെക്രട്ടറി അവതരിപ്പിച്ച വരവുചെലവു കണക്കു യോഗം അംഗീകരിച്ചു. 1970–71–ലേക്കുള്ള ഭരണസമിതിയെ തെരഞ്ഞെടുത്തു. പഞ്ചിം എന്ന സ്ഥലത്തു് പള്ളി പണിയുന്നതിനുള്ള ഒരു ചർച്ച് ബിൽഡിംഗ് കമ്മററിയും തെരഞ്ഞെടുക്കപ്പെട്ടു.

അനുശോചനയോഗം

തൃക്കോതമംഗലം മാർ ശർബ്ബീൽ ദയറായും പള്ളിയും സ്ഥാപിച്ചു് തൃക്കോതമംഗലത്തെയും പരിസരങ്ങളിലെയും വിശ്വാസികളുടെ ആത്മികഅഭിവൃദ്ധിക്കുവേണ്ടി ഒരു വ്യാഴവട്ടക്കാലം സ്തുത്യർഹമാംവിധം പ്രവർത്തിച്ച ബ. കെ. വി. ഗീവറുഗീസ് റമ്പാച്ചൻെറ ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുവാൻ തൃക്കോതമംഗലം മാർ യാക്കൂബ്ശ്ളീഹാ പള്ളിഇടവകയോഗം, വികാരി ഫാദർ പി. പി. ജേക്കബിൻെറ അദ്ധ്യക്ഷതയിൽ ചേർന്നു. ബ. റമ്പാച്ചൻെറ മാതൃകായോഗ്യമായ ജീവിതത്തെയും നിസ്തന്ദ്രമായ സേവനത്തെയും പ്രകീർത്തിച്ചു് അദ്ധ്യക്ഷനും, സർവ്വശ്രീ കെ. റ്റെ. ഏബ്രഹാം, പി. കെ. ഏബ്രഹാം, എൻ. വി. ഏബ്രഹാം എന്നിവരും പ്രസംഗിച്ചു. ശ്രീ. പി. കെ. ഏബ്രഹാമിൻെറ പ്രസംഗത്തിൽ സാമൂഹ്യസേവനത്തിൻെറ പ്രാധാന്യം പ്രത്യേകം ചൂണ്ടിക്കാണിക്കപ്പെട്ടു.

കശ്ശീശാപട്ടവും അനുമോദനവും

'മലങ്കരസഭാ'മാസികയുടെ അസി. എഡിററർ റവ. ഡീക്കൻ കെ. എം. യോഹന്നാന് 1970 ആഗസ്റ്റ് 21–ാം തീയതി പത്തനംതിട്ട മാർ ബേസിൽ അരമന ചാപ്പലിൽവച്ചു് തുമ്പമൺ ഇടവകയുടെ മാർ പീലക്സീനോസ്മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് കശ്ശീശാപട്ടം നൽകി.

ഫാദർ യോഹന്നാൻ 23–ാം തീയതി ഞായറാഴ്ച കുമ്പഴ സെൻറ്മേരീസ് പള്ളിയിൽ നവപൂജാർപ്പണം നടത്തി. വി. കർബാനാനന്തരം വികാരി ഫാ. സി. ഏ. ജോണിൻെറ അദ്ധ്യക്ഷതയിൽ പൊതുയോഗം കൂടി നവവൈദികനെ അനുമോദിച്ചു. ഫാ. യോഹന്നാൻ ഉപരിപഠനാത്ഥം അമേരിക്കയിലേക്കു പോകുന്നതുസംബന്ധിച്ചു് സെപ്ററംബർ 8–ാം തീയതി ടി ഇടവകയുടെയും ഇടവകയിലെ ആത്മീയസംഘടനകളുടെയും വകയായി ഒരു യാത്രഅയപ്പു നൽകപ്പെട്ടു. ഇതുസംബന്ധിച്ചു ചേർന്ന യോഗത്തിൽ ബ. വികാരിഅച്ചൻ ആദ്ധ്യക്ഷം വഹിച്ചു. ട്രസ്റ്റി ശ്രീ. കെ. ഐ. വറുഗീസ് പ്രസംഗിച്ചു. ഇടവക വകയായി ഫാദർ യോഹന്നാനു് ഒരു പണക്കിഴി നൽകപ്പെട്ടു. അദ്ദേഹം സമുചിതമായ മറുപടി പറഞ്ഞു. ഫാദർ യോഹന്നാൻ സെപ്ററംബർ 12–ാം തീയതി വിമാനമാർഗ്ഗം അമേരിക്കയിലേക്കു പോയി.

('മലങ്കരസഭ'യുടെ അസി. എഡിററർ എന്ന നിലയിൽ ഫാദർ യോഹന്നാൻ അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങൾക്കു ഞങ്ങൾ കൃതജ്ഞത രേഖപ്പെടുത്തുകയും അദ്ദേഹത്തിനു വിജയാശംസകൾ നേരുകയും ചെയ്യുന്നു.

പത്രാധിപർ)

പ്രതിഷേധം

പുരാതനവും പ്രസിദ്ധവുമായ മുളന്തുരുത്തിപള്ളിയുടെയും ചുററുപാടുമുള്ള പള്ളികളുടെയും ഇടവകാംഗങ്ങളായവരെ റോമാസഭയിൽ ചേർക്കുന്നതിനു റീത്തുപ്രസ്ഥാനക്കാർ ശ്രമിക്കുന്നതിനെ പ്രതിഷേധിച്ചു ബ. പാലയ്ക്കാട്ടു യോഹന്നാൻകോറെപ്പിസ്ക്കോപ്പായുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം ചേരുകയുണ്ടായി. എക്യുമിനിസത്തിൻെറ ഇക്കാലത്തു് റീത്തുകാർ 'ആളുപിടുത്തം' നടത്തുന്നതിൽ യോഗം ഉത്ക്കണ്ഠ പ്രദർശിപ്പിക്കുകയും 'എക്യുമിനിസ'ത്തിൽ ഉൾക്കൊണ്ടിരിക്കുന്ന ആശയം വ്യക്തമാക്കിത്തരണമെന്നു് വി. സുന്നഹദോസിനോടു് അപേക്ഷിക്കുകയും ചെയ്തു. ഏതായാലും റീത്തുകാർ ഇപ്പോൾ അനുവത്തിക്കുന്ന രീതി യഥാത്ഥ എക്യുമിനിസത്തിനു് തുരങ്കംവയ്ക്കുയാണല്ലോ.

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K. 24



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam.